# ഗ്രന്ഥാലോകം

## പ്രധാന പത്രാധിപർ

ശ്രീ. ടി. എൻ. ഗോപിനാഥൻനായർ

## ഉപദേശകസമിതി

ശ്രീ. കൈനിക്കര എം. കുമാരപിള്ള
ഡാക്ടർ പി. കെ. നാരായണപിള്ള
ശ്രീ. മാത്യു കുഴിവേലി
,, കെ. ദാമോദരൻ
,, എസ്. ഗുപ്തൻനായർ
,, എം. എം. തോമസ്

## വിഷയവിവരം


1. പത്രാധിപക്കുറിപ്പുകൾ
2. രാപ്പൂക്കൾ .... ജി. ശങ്കരക്കുറുപ്പ്
3. നമ്മുടെ ഗ്രന്ഥശാലകൾ
4. തിരുവാതിരനാളിൽ .... കാവാലം
5. സിഗ്മണ്ട് ഫ്രായിഡ് .... വക്കം അബ്ദുൽഖാദർ
6. നമ്മുടെ ബാപ്പുജി .... കൈനിക്കര കുമാരപിള്ള
7. അയസ്കാന്തസൂചി .... എ. മാധവൻ
8. ശാസ്ത്രകാരൻെറ കൈക്രിയ .... ഒളപ്പമണ്ണ
9. മഹാകവിയുടെ അന്തിമരാത്രി .... കെ. സുധീന്ദ്രൻ
10. രാഷ്ട്രപതി ടണ്ഡൻ .... പണ്ഡിതർ രാമൻനമ്പൂതിരി
11. പുസ്തകങ്ങൾ
12. ബാലലോകം
13. ഗ്രന്ഥശാലാവാർത്തകൾ.


മുഖചിത്രം:—കന്യാകുമാരി.

# ഗ്രന്ഥാലോകം


തിരു-കൊച്ചി ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം

വാല്യം 3 | നവംബർ 1950 | ലക്കം 1


*To,*

*The Manager,* GRANDHALOKOM, TRIVANDRUM,

സർ,

ഗ്രന്ഥാലോകത്തിന്റെ മൂന്നാംവാല്യം ഒന്നാം ലക്കം മുതൽ ചുവടെ ചേർത്തിട്ടുള്ളമേൽവിലാസത്തിൽ അയച്ചുതരണം. ആയതിലേക്ക് ഒരു വർഷത്തേ/ആറു മാസത്തെ വരിസംഖ്യയായ Rs.........ഇതു സഹിതം അയയ്ക്കുന്നു.

മാസിക അയയ്ക്കേണ്ട വിലാസം

എന്ന്

..............................................................................................................

..............................................................................

..............................................................................

പേക്ഷണീയമാണ്. ഈ തത്വത്തെ മുൻനിർത്തി ജനങ്ങൾക്കുവേണ്ടി ജനങ്ങളാൽ നടത്തപ്പെടുന്ന ഒരു സ്ഥാപനമാണ് തിരുവിതാംകൂർ-കൊച്ചിഗ്രന്ഥശാലാ സംഘമെന്ന ഇതിനകം ബഹുജനങ്ങളെ ബോദ്ധ്യപ്പെടുത്തുവാനും ഗവെൺമെന്റിനെക്കൊണ്ടു അംഗീകരിപ്പിക്കുവാനും ഞങ്ങൾക്കു സാധിച്ചിട്ടുണ്ടെന്നുള്ളതു് സാഭിമാനം പ്രസ്താവിച്ചുകൊള്ളട്ടെ.

ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ സാംസ്കാരികമായ മൂല്യം മനസ്സിലാക്കിയും സംഘത്തിന്റെ പ്രവർത്തനത്തിൽ വിശ്വാസമർപ്പിച്ചും ഗവെൺമെന്റ യഥാകാലം ചെ

ഗ്രന്ഥശാലാസംഘത്തിനുണ്ടായ അഭിവൃദ്ധിയും തദനുസരണമായി ഗവെൺമെന്റ ചെയ്തിട്ടുള്ള ധനസഹായവും കണക്കുകൊണ്ടു വ്യക്തീകരിക്കാം.

| വർഷം | ഗ്രന്ഥശാലകളുടെ എണ്ണം | ഓർഗനൈസറന്മാരുടെ എണ്ണം | ഗ്രാന്റ തുക |
|---|---|---|---|
| 1123 | 116 | 6 | 16695 |
| 1124 | 363 | 15 | 56060 |
| 1125 | 787 | 26 | 99996 |

125 ചിങ്ങംമുതൽ 7½ മാസത്തേക്ക് ഗ്രന്ഥശാലകളുടെ ഗ്രാന്റിനത്തിൽ 84996

# ഗ്രന്ഥാലോകം

## പ്രധാന പത്രാധിപർ

ശ്രീ. ടി. എൻ. ഗോപിനാഥൻനായർ

## ഉപദേശകസമിതി

ശ്രീ. കൈനിക്കര എം. കുമാരപിള്ള
ഡാക്ടർ പി. കെ. നാരായണപിള്ള



.... എ. മാധവൻ

8. ശാസ്ത്രകാരൻെറ കൈക്രിയ .... ഒളപ്പമണ്ണ
9. മഹാകവിയുടെ
   അന്തിമരാത്രി .... കെ. സുധീന്ദ്രൻ
10. രാഷ്ട്രപതി ടണ്ഡൻ .... പണ്ഡിതർ രാമൻനമ്പൂതിരി
11. പുസ്തകങ്ങൾ
12. ബാലലോകം
13. ഗ്രന്ഥശാലാവാർത്തകൾ.

മുഖചിത്രം:—കന്യാകുമാരി.

# ഗ്രന്ഥാലോകം

തിരു-കൊച്ചി ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം

വാല്യം 3 | നവംബർ 1950 | ലക്കം 1


## ഗ്രന്ഥശാലകളുടെ ഈ വർഷത്തെ ഗ്രാൻറു്



രാഷ്ട്രസൃഷ്ടിപരങ്ങളായ പ്രവൎത്തനങ്ങൾ എല്ലാം തന്നെ ഗവമ്മെൻറു നിർവഹിച്ചുകൊള്ളുമെന്നു് അലസവും നിരുത്തരവാദപരവും ആയ ഒരു മനോഭാവം പുലൎത്തുവാൻ ഈ ജനകീയയുഗത്തിൽ പൊതുജനങ്ങൾക്കു സാദ്ധ്യമല്ലതന്നെ. വ്യാവസായികവും സാംസ്കാരികവുമായ കാര്യങ്ങൾ ഗവമ്മെൻറിൻെറ സാനുകമ്പമായ സഹകരണത്തോടും പരിമിതപ്രായമായ നിയന്ത്രണത്തോടുംകൂടി ജനങ്ങൾതന്നെ നടത്തേണ്ടതു് നമ്മുടെ സംസ്ഥാനത്തിൻെറ സൎവ്വതോമുഖമായ പുരോഗതിക്കു് അനുപേക്ഷണീയമാണു്. ഈ തത്വത്തെ മുൻനിൎത്തി ജനങ്ങൾക്കുവേണ്ടി ജനങ്ങളാൽ നടത്തപ്പെടുന്ന ഒരു സ്ഥാപനമാണു് തിരുവിതാംകൂർ-കൊച്ചിഗ്രന്ഥശാലാ സംഘമെന്നു ഇതിനകം ബഹുജനങ്ങളെ ബോദ്ധ്യപ്പെടുത്തുവാനും ഗവമ്മെൻറിനെക്കൊണ്ടു അംഗീകരിപ്പിക്കുവാനും ഞങ്ങൾക്കു സാധിച്ചിട്ടുണ്ടെന്നുള്ളതു് സാഭിമാനം പ്രസ്താവിച്ചുകൊള്ളട്ടെ.

ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ സംസ്കാരികമായ മൂല്യം മനസ്സിലാക്കിയും സംഘത്തിൻെറ പ്രവൎത്തനത്തിൽ വിശ്വാസമൎപ്പിച്ചും ഗവമ്മെൻറു യഥാകാലം ചെയ്തിട്ടുള്ള സാമ്പത്തിക സഹായം ഈ പ്രസ്ഥാനത്തിൻെറ പുരോഗതിക്കു് വളരെ പ്രയോജകീഭവിച്ചിട്ടുണ്ടെന്നുള്ളതു് കൃതജ്ഞതാപുരസ്സരം ഞങ്ങൾ അനുസ്മരിപ്പിച്ചുകൊള്ളുന്നു. ഈ സംസ്ഥാനത്തിലെ ഗ്രന്ഥശാലകളുടെ എണ്ണം വൎദ്ധിക്കുകയും അവയെ സംബന്ധിച്ച സംഘടനാപ്രവൎത്തനം അവശ്യം വിപുലപ്പെടുത്തുകയും ചെയ്യുന്നതനുസരിച്ചു് കൂടുതലായി ധനസഹായം ചെയ്യുക എന്നുള്ളതു് ഗവമ്മെൻറിൻെറ ഒരു നയമായിത്തീൎന്നിരിക്കുന്നു എന്നു് കഴിഞ്ഞ വർഷങ്ങളിലെ അനുഭവം ഞങ്ങളിൽ വിശ്വാസം ജനിപ്പിക്കുന്നു. പ്രതിവർഷം ഗ്രന്ഥശാലാസംഘത്തിനുണ്ടായ അഭിവൃദ്ധിയും തദനുസരണമായി ഗവമ്മെൻറു ചെയ്തിട്ടുള്ള ധനസഹായവും കണക്കുകൊണ്ടു വശദീകരിക്കാം.

| വർഷം | ഗ്രന്ഥശാലകളുടെ എണ്ണം | ഓർഗനൈസറന്മാരുടെ എണ്ണം | ഗ്രാൻറുതുക |
|---|---|---|---|
| 1123 | 116 | 6 | 16695 |
| 1124 | 363 | 15 | 56060 |
| 1125 | 787 | 26 | 99996 |

125 ചിങ്ങംമുതൽ 7½ മാസത്തേക്കു് ഗ്രന്ഥശാലകളുടെ ഗ്രാൻറിനത്തിൽ 84996

രൂപയും, സംഘടനാപ്രവർത്തനത്തിനായി 15000 രൂപയും അനുവദിച്ചിരുന്നു. എന്നാൽ 1950 ഏപ്രിൽ തുടങ്ങി ഒരുവർഷത്തേക്ക് ആയിരത്തോളം ഗ്രന്ഥശാലകൾക്കു ഗ്രാൻറു നൽകുവാൻ 60000 രൂപയും തിരുവിതാംകൂർ-കൊച്ചി സംസ്ഥാനമൊട്ടുക്ക് സംഘടനാപ്രവർത്തനത്തിനായി 20000 രൂപയും മാത്രമാണ് ഗവൺമെൻറിൽനിന്നും അനുവദിച്ചിരിക്കുന്നതെന്നുള്ളത് കതിച്ചുകയറുന്ന ഈ പ്രസ്ഥാനത്തെ എത്രയോ നിരുത്സാഹപ്പെടുത്തുന്ന ഒരു വസ്തുതയാണ്? വിജ്ഞാനവിതരണവും സംസ്കാരവികസനവും ലക്ഷ്യീകരിച്ചുകൊണ്ടു് ജനഹിതങ്ങളായ പല പദ്ധതികളും ആവിഷ്കരിച്ച് പുരോഗമിക്കുന്ന സംഘത്തിൻെറ ഇന്നത്തെ നിലയിൽ പ്രത്യേകിച്ചും ഈ പരിമിതമായ സഹായധനം തുലോം അപര്യാപ്തമാണെന്നുള്ളത് ഞങ്ങൾ തീവ്രമായ കുണ്ഠിതത്തോടുകൂടി ചൂണ്ടിക്കാണിച്ചുകൊള്ളുന്നു.

കൊച്ചി-തിരുവിതാംകൂർ സംയോജനത്തെത്തുടർന്ന് ഗ്രന്ഥശാലാസംഘത്തിൻെറ പ്രവർത്തനപരിധി കൊച്ചിയിലേക്കുകൂടി വ്യാപിപ്പിച്ചതു് സ്വാഗതാർഹമായ ഒരു സംഗതിയാണല്ലോ. കൊച്ചിയിൽ ഗ്രന്ഥശാലകളെസംബന്ധിച്ച സൃഷ്ടിപരവും സംഘടനാപരവുമായ പ്രവർത്തനം സർവ്വാത്മനാ പുരോഗമിപ്പിക്കണമെന്നാണ് സംഘത്തിൻെറ അഭിപ്രായം. എന്നാൽ പുതുതായി ഏറെറടുക്കുന്ന ഈ ചുമതല വേണ്ടവണ്ണം നിർവ്വഹിക്കുന്നതിന് ഗവൺമെൻറിൻെറ നിർല്ലോഭമായ സഹായംകൂടിയേതീരൂ. ഈ ഘട്ടത്തിൽ കൊച്ചിയിലെ ലൈബ്രറി ഇൻസ്പെക്ടർ ഉദ്യോഗവും മററും ഇപ്പോൾ നിർത്തലാക്കിയിരിക്കയാണെന്നുള്ള വസ്തുതയും സ്മരണീയമാണ്.

പുതിയ ഗ്രന്ഥശാലകൾ സ്ഥാപിക്കുന്ന വിഷയത്തിൽ കഴിഞ്ഞകൊല്ലങ്ങളിൽ സംഘം സമാർജ്ജിച്ചിട്ടുള്ള വിജയം നോക്കുമ്പോൾ ഈ വർഷത്തിൽ ഏതാണ്ടു നൂറു ഗ്രന്ഥശാലകളോളം പുതുതായി ഏർപ്പെടുത്തുവാൻ കഴിയുമെന്നു പ്രതീക്ഷിക്കുന്നു. ഗ്രന്ഥശാലകളുടെ സംഖ്യയിൽ തിരുവിതാംകൂർ പ്രദേശത്തിലുള്ള അനുപാതം കൊച്ചിയിലും വരുത്തുവാൻ അവിടെ കൂടുതലായി ഗ്രന്ഥശാലകൾ സ്ഥാപിക്കേണ്ടിയിരിക്കുന്നു എന്നുള്ളതും വിസ്മരിക്കാവുന്നതല്ല.

ഓരോ താലൂക്കിലും ഡിസ്ട്രിക്ടിലും വിപുലമായ തോതിൽ ഓരോ കേന്ദ്രഗ്രന്ഥശാലകൾ സ്ഥാപിക്കുക എന്നുള്ളതും സംഘം പ്രായോഗികമാക്കിവരുന്ന ഒരു പദ്ധതിയാണ്. സാധാരണ ഗ്രന്ഥശാലകൾക്ക് പുസ്തകം വായ്പ കൊടുക്കുന്നതിനും വിലകൂടിയ റഫറൻസ് പുസ്തകങ്ങൾ ശേഖരിക്കുന്നതിനും ഗവേഷണസൗകര്യം നൽകുന്നതിനും മററും ഇങ്ങനെയുള്ള വലിയ ഗ്രന്ഥശാലകൾ ഉപകരിക്കുന്നതാകയാൽ അവയുടെ അവശ്യകത അവിതർക്കിതമത്രേ. ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ പുരോഗതിയിൽ വന്നുചേർന്നിരിക്കുന്ന ഈ നൂതനപരിപാടിയനുസരിച്ച് 4 താലൂക്കു സെൻട്രൽ ലൈബ്രറിയും 4 ഡിസ്ട്രിക്ട് സെൻട്രൽ ലൈബ്രറിയും സ്ഥാപിക്കുന്നതിനായി കഴിഞ്ഞ വർഷത്തെ ഗ്രാൻറിൽനിന്നും ധനസഹായം ചെയ്യണമെന്നു സംഘം തീരുമാനിച്ചതിനെ ഗവൺമെൻറു അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്.

ഗ്രന്ഥശാലകൾ സ്ഥാപിക്കുകയും അവയെ സംഘടിപ്പിക്കുകയും ചെയ്യുന്നതുകൊണ്ടുമാത്രം ഈ പ്രസ്ഥാനം ചാരിതാ

ത്ഥമാകയില്ല. ഗ്രന്ഥശേഖരവും, പത്രം, മാസിക തുടങ്ങിയവയും പൗരന്മാൎക്കു ക്ലിപ്ത സമയത്തു ഉപയോഗിക്കുവാനുള്ള സൗകര്യങ്ങളും ചെയ്തുകൊടുക്കേണ്ടതാണല്ലോ. ഇവയിൽ ഏററവും പ്രാധാന്യമൎഹിക്കുന്നതു് ലൈബ്രേറിയന്റെ സേവനമാണു്. പല വിശിഷ്ടമായ ഗ്രന്ഥശാലകളും സ്ഥിരമായി വേതനം പററുന്ന ലൈബ്രേറിയന്റെ സ്വഭാവം നിമിത്തം പൊതുജനങ്ങൾക്കു വേണ്ടവണ്ണം ഉപകാരപ്രദമായിത്തീരുന്നില്ലെന്നുള്ളതു് അനുഭവം മാത്രമാണു്. ഈ സാരമായ ന്യൂനത പരിഹരിക്കുന്നതിനെപ്പററിയും സംഘം ആലോചിച്ചുവരികയാണു്.

ഇങ്ങനെ ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ അനുക്രമമായ വികസനത്തിൽ മാററിവെയ്ക്കുവാൻ നിവൃത്തിയില്ലാത്ത ഒട്ടനേകം പ്രശ്നങ്ങൾ ഞങ്ങളെ തുറിച്ചുനോക്കിക്കൊണ്ടിരിക്കുന്നു. ഈ സന്ദർഭത്തിൽ ഗവമ്മെൻറു സംഘത്തെ പൂൎവ്വാധികം സഹായിക്കേണ്ടതാണെന്നു വിനയത്തോടും എന്നാൽ അവകാശബോധത്തോടുംകൂടി പ്രസ്താവിച്ചുകൊള്ളട്ടെ. കുട്ടികളുടെ വിദ്യാഭ്യാസത്തിനുവേണ്ടി മൂന്നു കോടി രൂപയോളം പ്രതിവർഷം ചെലവാക്കുന്ന നമ്മുടെ ഗവമ്മെൻറിനു പ്രായംചെന്ന സാധാരണക്കാരുടേയും അല്പസ്വവിദ്യരുടേയും ജ്ഞാനതൃഷ്ണയെ ശമിപ്പിക്കുവാനും സംസ്കാരസമ്പത്തിനെ പോഷിപ്പിക്കുവാനും പര്യാപ്തമായ ഗ്രന്ഥശാലാപ്രവൎത്തനത്തിനുവേണ്ടി എന്തുകൊണ്ടാണു നാലോ അഞ്ചോ ലക്ഷം രൂപ നീക്കിവെയ്ക്കുവാൻ സാധിക്കാത്തതെന്നു ഞങ്ങൾക്കു മനസ്സിലാകുന്നില്ല. ഏതായാലും തിരുവിതാംകൂർ-കൊച്ചിസംസ്ഥാനത്തെ ഗ്രന്ഥശാലകളുടേയും ഗ്രന്ഥശാലാസംഘത്തിൻേറയും ഇന്നത്തെനില കൂടുതൽ യാഥാൎത്ഥ്യബോധത്തോടുകൂടി മനസ്സിലാക്കണമെന്നും ഈ വർഷത്തെ ഗ്രാൻറിനെക്കുറിച്ചു് പുറപ്പെടുവിച്ചിരിക്കുന്ന ഉത്തരവു് പുനഃപരിശോധന ചെയ്തു് ഗ്രാൻറു കൂടുതലാക്കി ഈ സംസ്ഥാനത്തിലെ ഗ്രന്ഥശാലാപ്രസ്ഥാനത്തെ പ്രോത്സാഹിപ്പിക്കണമെന്നും ഞങ്ങൾ ഗവമ്മെൻറിനെ ഉദ്ബോധിപ്പിച്ചുകൊള്ളുന്നു.

---




ജി. ശങ്കരക്കുറുപ്പ്.

അറിയൊരു പിച്ചകപ്പൂവേ, പറക നീ
വിരിവതെന്തിങ്ങനെ രാവിൽ ?
പകലിൻ വെളിച്ചത്തിലാണുല്ലസിപ്പതു
പല മലരീയലർക്കാവിൽ.
ഉതിരുന്നിതായവ കൂമ്പി വിളർത്തി,രു–
ളുലകം വിഴങ്ങവേ ഭൂവിൽ

സുരഭിലനിശ്വസിതത്തൊടാക്കൊച്ചു പൂ–
വുരചെയ്തിതേവമന്നേരം,
നിറമിയന്നീടും പരിസരത്തിങ്കലെ
പ്പിറവിയാഡംബരോദാരം,
ഇരുളിലും കാണാം വിനീതമാം ജീവിതം
വിരിയാൻ പ്രകാശപ്രസരം,
മലിനത തന്നുടെ കരളിൽ പുരളാതെ
മരുവണ; മൊന്നതേ സാരം
അഴലുകൾക്കുള്ളിലിരുന്നു നീയായതി–
ന്നഴകിൽ വിടരു കവിതേ !
പ്രതിനവചിന്തതൻ പൊൽപരാഗങ്ങളെ
വിതറുക ഭാവോല്ലസിതേ !
നിഴലുകൾ പോകും വരുമവയോർത്തു നീ–
യുഴലായ്ക മുഗ്ദ്ധലളിതേ !

നമ്മുടെ ഗ്രന്ഥശാലകൾ

# ജ്ഞാനപ്രദായിനി ഗ്രന്ഥശാല

## നെയ്യാററിൻകര

(1085 ചിങ്ങം 15-ാം തിയതി സ്ഥാപിച്ചതു്)

കാര്യക്ഷമമായി നടക്കുന്ന എല്ലാ ഗ്രന്ഥശാലകളുടേയും സംക്ഷിപ്ത ചരിത്രവും പ്രധാന പ്രവത്തകരുടെ ഫോട്ടോയും ഈ പംക്തിയിൽ നല്കാൻ ആഗ്രഹിക്കുന്നുണ്ടു്. ഗ്രന്ഥശാലാപ്രവത്തകരുടെ സഹകരണം ഇക്കാര്യത്തിൽ അഭ്യത്ഥിക്കുന്നു. എഡിററർ.

ശ്രീയാലധ്യാസിതാങ്ഗൻ, ശ്രിതജന-
സകലാഭീഷ്ടദൻവിഷ്ണുവേശൻ,
കായാഭാധിക്കൃതാബ്ദൻ, കലിതഘൃത-
നദീതീര ഗേഹാധിവാസൻ.
മായാഗോപാലകൻ തൻ മഹിതതര ദയാ-
നുഗ്രഹത്താലജസ്രം
ജീയാൽ "ജ്ഞാനപ്രദായിന്യ" ഭിധകല-
രുമി ഗ്രന്ഥശാലാവിശാല.

കേരളവമ്മ വലിയകോയിത്തമ്പുരാൻ

ജ്ഞാനപ്രദായിനി ഗ്രന്ഥശാല 1085 ചിങ്ങമാസം 15-ാംതീയതി സ്ഥാപിച്ചു. കഴിഞ്ഞ നാല്പത്തൊന്നുകൊല്ലത്തെ അഭിമാനപൂണ്ണവും, അഭംഗുരവുമായ ഒരു പ്രവത്തനചരിത്രം ഈ സ്ഥാപനത്തിനുണ്ടു്. പഴക്കംകൊണ്ടു് കേരളക്കരയിലെ അപൂവ്വം ചില ഗ്രന്ഥശാലകളിൽ ഒന്നാണു് ഈ സരസ്വതിക്ഷേത്രം. ഇത്രയും കാലം അനസ്യൂതമായി വിദ്യാവിതരണകമ്മം നിവ്വഹിക്കുന്നതിനു് ഗ്രന്ഥശാലയെ ശക്തമാക്കിയതു് അന്നത്തെ മലയാളസാഹിത്യനായകന്മാരുടെ അനുഗ്രഹവർഷമായിരുന്നു. കേരളവമ്മ, എ. ആർ. രാജരാജവമ്മ, സി. വി. രാമൻപിള്ള. ആർ. ഈശ്വരപിള്ള, ദിവാൻ എം. കൃഷ്ണൻനായർ, കെ. സി. കേശവപിള്ള, പി. രാമൻതമ്പി



ജ്ഞാനപ്രദായിനിഗ്രന്ഥശാലയുടെസ്ഥാപകന്മാരിൽ ഒരാളും ആരംഭം മുതൽ ഇന്നുവരെ അതിന്റെ കാര്യശേഷിയുള്ള കാര്യദശിയായി നാട്ടുകാരുടെ സ്നേഹാദരങ്ങൾ സമ്പാദിച്ച ദേഹവുമായ ശ്രീ എ. പി. നായർ ഇദ്ദേഹം നെയ്യാററിൻകര താലൂക്കുയൂണിയന്റെ (ഗ്രന്ഥശാലാസംഘം) അദ്ധ്യക്ഷനുമാണു്.

മ്പി, എം. രാമവർമ്മത്തമ്പാൻ, എം. ഗോവിന്ദപ്പിള്ള, പി. കെ. നാരായണപിള്ള, കെ. ആർ. കൃഷ്ണപിള്ള തുടങ്ങിയ മഹാന്മാർ മംഗളാശംസകൾ കൊണ്ടും, ഉപദേശങ്ങൾകൊണ്ടും, സന്ദർശനംകൊണ്ടും ഈ വിദ്യാശാലയെ അനുഗ്രഹിച്ചിരുന്നു. അന്നത്തെ വാർഷികാഘോഷങ്ങളും സാഹിത്യകേസരികളുടെ വിഹാര രംഗങ്ങളായിരുന്നു.

ഈ നാട്ടിലെ അനേകായിരം വിദ്യാർത്ഥികൾക്കു് ജ്ഞാനദാനം ചെയ്യുക എന്ന പാവനധർമ്മം ഗ്രന്ഥശാല സമർത്ഥമായി നിർവ്വഹിക്കുകയും ചെയ്തിട്ടുണ്ടു്.

ഗ്രന്ഥശാലാ പ്രസ്ഥാനവിഷയകമായി മാർഗ്ഗനിർദ്ദേശം ചെയ്യുവാനും ഞങ്ങൾക്കു് ഏറെക്കുറെ കഴിഞ്ഞിട്ടുണ്ടു്. ആദ്യത്തെ അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസമ്മേളനം ജ്ഞാനപ്രദായനിയുടെ ആഭിമുഖ്യത്തിൽ 1101-മേടമാസം 15-ാം തീയതി ശ്രീ. സി. വി. ചന്ദ്രശേഖരന്റെ അദ്ധ്യക്ഷതയിൽ നടക്കുകയുണ്ടായി. അന്നത്തെ നിവേദനഫലമായിട്ടാണു് ആദ്യമായി ഗ്രന്ഥശാലകൾക്കു് ഗ്രാൻറു് അനുവദിച്ചുകിട്ടിയതു് എന്നുള്ള കാര്യം ഞങ്ങൾ അഭിമാനപൂർവം സ്മരിക്കുന്നു.

ഈ നാട്ടിലെ സാമുദായികസേവനത്തിനും, പരിഷ്കരണത്തിനുമുള്ള അനേകം പരിപാടികൾ വിവിധഘട്ടങ്ങളിൽ ഈ ഗ്രന്ഥശാലയെ കേന്ദ്രമാക്കികൊണ്ടു് നടത്തിയിട്ടുണ്ടു്. രവിവാരപാഠശാല, സാഹിത്യസമാജം, ഗ്രാമസേവാസംഘം, സ്റ്റഡിക്ലാസ്സുകൾ തുടങ്ങിയ വിവിധ പരിപാടികൾ ഗ്രന്ഥശാലയോടനുബന്ധിച്ചു് നടന്നുവന്നിരുന്നു.

ഗ്രന്ഥശാലയ്ക്കു് ഒരു വ്യാഴവട്ടാനന്തരം സ്വന്തമായ കെട്ടിടവും മറ്റുപകരണങ്ങളും സമാർജ്ജിക്കുവാൻ സാധിച്ചു. മലയാളം, തമിഴ്, സംസ്കൃതം, ഇംഗ്ലീഷ്, എന്നീ ഭാഷകളിലുള്ള അനേകം ഉത്തമഗ്രന്ഥങ്ങൾ ഇവിടെ സംഭരിച്ചിട്ടുണ്ടു്. ഭാഷാപോഷിണി, കവനകൗമുദി, ലക്ഷ്മീവിലാസം, ധന്വന്തരി പ്രബുദ്ധഭാരതി, ഇൻഡ്യൻ റവ്യൂ, തുടങ്ങിയ മലയാളത്തിലെയും, മാഡേൺറവ്യൂ, സി. എച്ചു്. സി. മാഗസിൻ തുടങ്ങിയ ഇംഗ്ലീഷിലെയും മാസികഗ്രന്ഥങ്ങളുടെ പഴയലക്കങ്ങൾ ഗ്രന്ഥശാലക്കു് ഒരു അമൂല്യസമ്പത്തായി അവശേഷിക്കുന്നുണ്ടു്. ഏററവും പുതിയ ഗ്രന്ഥങ്ങളും ഇവിടെ സംഭരിച്ചുവരുന്നുണ്ടു്.

ഈ അവസരത്തിൽ ഗ്രന്ഥശാലയുടെ ഇതഃപര്യന്തമുള്ള പുരോഗതിക്കു് കാരണഭൂതന്മാരായ സ്നേഹാദരമതികളെ കൃതജ്ഞതാപൂർവ്വം സ്മരിക്കാതിരിക്കുവാൻ നിർവാഹമില്ല. ഗ്രന്ഥശാലയോടുള്ള അവരുടെ വാത്സല്യം അവിച്ഛിന്നമായി തുടർന്നുകൊണ്ടുപോകണമെന്നും ഈ സ്ഥാപനത്തെ വികസിപ്പിക്കുന്നതിനുള്ള ഒരു അടിയന്തിരപരിപാടിയിൽ അവർ സർവാത്മനാ സഹകരിക്കണമെന്നും ഞങ്ങൾക്കു് അതിയായ മോഹമുണ്ടു്.

## പരിപാടികൾ

1. ഗ്രന്ഥശാലാമന്ദിരത്തിൽ സ്ഥല സൗകര്യം വർദ്ധിപ്പിക്കുക.

2. മേശ, ഷെൽഫ് മുതലായ ഉപകരണങ്ങൾ കൂടുതൽ ഉണ്ടാക്കുക.

3. വൈദ്യുതദീപം ഘടിപ്പിക്കുക.

4. ഗ്രന്ഥസഞ്ചയം വർദ്ധിപ്പിക്കുക.

# തിരുവാതിരനാളിൽ

കാവാലം

തിരുവാതിരനാമാ
ണിന്നെൻെറ നാട്ടിൽക്കഷ്ടം
കരയാ, മല്ലാതെന്തു്
ഞാനെത്രദൂരത്തയ്യോ!
പടയാളിയായ്ത്തീന്ന-
യൌവ്വനോന്മദത്താലീ
ക്കടിലരണാങ്കണ
മാണെൻെറസങ്കേതകം.
കമ്മധീരനായ്ത്തീരാൻ
സാധിച്ചു, പക്ഷേ ചുട്ട-
കണ്ണുനീർക്കയത്തിലാ-
ണിന്നെൻെറയധിവാസം
വളരെ പ്രത്യാശിച്ചു
ഞാനെൻെറ കൊച്ചുംനാളിൽ
വളരുംമജ്ജീവിതം
മോഹനമാണെന്നോത്തു
തവിട്ടപൊടിയായി
ത്തീന്നവയെല്ലാ,മെൻെറ
ഭവിക വിഭാവനം
നിശ്ശൂന്യമായിപ്പോയീ!!
കോമളാംഗിമാരുല്ലാ
സത്തൊടെനൃത്തംവെച്ചു
രോമഹർഷദഗാനാലാപ
ലോലുപരായി

തിരുവാതിരച്ചന്ദ്രൻ
യുവമുതൊഴുക്കുമെ
ന്നരുമമലനാട്ട
സൌഭഗം പൊഴിക്കുന്നു
നിയതം ഭർത്താവിനെ
പ്രാത്ഥിച്ചുകഴിയുമെൻ
ദയിതദഹിക്കയാം
വിരഹാത്തീച്ചൂളയിൽ
ഇന്നെനിക്കൊക്കില്ലെൻെറ
നാട്ടിലേക്കെത്താൻ പോകു
പൊന്നുഭാവനേനീയൊ-
ന്നവിടംവരെവേഗം
ചുടുബാഷ്പത്തെയൊപ്പി
ച്ചോട്ടവെക്കുമെൻദേവി-
ക്കുടനേകൊടുക്കുകെൻ
സന്ദേശംസദയം നീ-
പറയുഖേദിക്കേണ്ട
ഞാനുടൻ വരുമെന്നാ
ക്കറവൂശിയ ചിത്തം
വെൺകളിപൂരമട്ടെ!
അനങ്ങാതിവിടത്തിൽ
ത്തന്നെഞാനിരിക്കും നീ-
യവിടെപ്പോയിത്തിരി
ച്ചെത്തിട്ടുംവരേക്കുമേ!

ഈ പരിപാടികൾ നടപ്പിൽ വരുത്തി, നാല്പ്പോത്തൊന്നു കൊല്ലമായി നടന്നുവരുന്ന ഈ സ്ഥാപനത്തെ ഒരു മാതൃകാഗ്രന്ഥശാലയാക്കിത്തീക്കുവാൻ ചെയ്യുന്ന ശ്രമത്തിൽ മതിമാന്മാരായ എല്ലാ കേരളീയരുടെയും സന്മനസ്സും സഹായവും സഹകരണവും ഉണ്ടായിരിക്കണമെന്നു് അഭ്യത്ഥിച്ചുകൊള്ളുന്നു.

ക്ലപ്തകൈ.

1–11–1950

എ. പി. നായർ,
സെക്രട്ടറി.

# P. K. M. Books



| | | | | രൂ. | ണ. | സ. |
|---|---|---|---|---|---|---|
| 1. | സ്മരണദർപ്പണം | ആത്മകഥ | കെ. എം. പണിക്കർ. | 3 | 0 | 0 |
| 2. | കവിതാകൌതുകം | കവിത | ,, | 1 | 0 | 0 |
| 3. | മാനസപുത്രി | ,, | വെണ്ണിക്കുളം. | 1 | 4 | 0 |
| 4. | മകരന്ദമഞ്ജരി | (ഉപന്യാസം) | പി. ശങ്കരൻനമ്പ്യാർ. | 1 | 4 | 0 |
| 5. | പ്രസംഗതരംഗിണി | ഒന്നാംഭാഗം | പി. കെ. നാരായണപിള്ള. | 1 | 5 | 0 |
| 6. | ടി | രണ്ടാംഭാഗം | ടി | 1 | 12 | 0 |
| 7. | ടി | മൂന്നാംഭാഗം | ടി | 1 | 8 | 0 |
| 8. | ബാലഹൃദയം | (കഥ) | കൈനിക്കര. | 1 | 0 | 0 |
| 9. | ലക്ഷ്മീശങ്കരം | (നാടകം) | എൻ. രാമക്കുറുപ്പ് | 2 | 0 | 0 |
| 10. | ഇരുളിന്മുൻപ് | ,, | ജി. ശങ്കരക്കുറുപ്പ്. | 0 | 8 | 0 |
| 11. | സന്ധ്യ | (കഥ) | വി. വി. | 1 | 0 | 0 |
| 12. | ദർശനം | നാടകം | എൻ. കൃഷ്ണപിള്ള. | 1 | 0 | 0 |
| 13. | അകവും പുറവും | ടി | റ്റി. എൻ. | 1 | 4 | 0 |
| 14. | പരിവർത്തനം | ടി | ടി | 1 | 4 | 0 |
| 15. | പ്രതിദ്ധ്വനി | ടി | ടി | 0 | 12 | 0 |
| 16. | പിൻതിരിപ്പൻപ്രസ്ഥാനം | | ടി | 0 | 8 | 0 |
| 17. | ഇന്ദുമതി | (നോവൽ) | എം. കല്യാണിഅമ്മ. | 2 | 8 | 0 |
| 18. | അവകാശി | (കഥകൾ) | ആയ്യൂർ കൃഷ്ണൻ. | 1 | 0 | 0 |
| 19. | ദീപാവലി | (കവിത) | ആനന്ദക്കുട്ടൻ. | | 0 | 0 |
| 20. | യാഥാർത്ഥ്യങ്ങൾ | (കഥ) | സുഗുണൻ. | 0 | 8 | 0 |
| 21. | സ്മരണമണ്ഡലം | (ജീവചരിത്രം) | സാഹിത്യപഞ്ചാനനൻ | 2 | 4 | 0 |



ആവശ്യപ്പെടുക:—

**പി. കെ. മെമ്മോറിയൽപ്രസ്സ് & ബുക്കുഡിപ്പോ**

വഴുതയ്ക്കാട്ട് തിരുവനന്തപുരം.

# സിഗ്മണ്ട് ഫ്രായിഡ്

## വക്കം അബ്ദുൽഖാദർ

ഭൗതികശാസ്ത്രത്തിൽ (ഐൻസ്റ്റിനു മുൻപ്) ചരിത്രപ്രസിദ്ധമായ പരിവർത്തനങ്ങൾ വരുത്തിയ കാപ്പർണിക്കസ്, ഗലീലിയോ എന്നിവരും പ്രകൃതിശാസ്ത്രത്തിൽ പരിണാമസിദ്ധാന്തം ഉന്നയിച്ച ചാറൽസ് ഡാർവിനും രാഷ്ട്രീയ സാമ്പത്തികവിജ്ഞാനീയത്തിൽ വർഗ്ഗസമരവും ഭൗതികതത്വചിന്തയും പ്രഖ്യാപിച്ച കാറൽ മാർക്സും ഏൽക്കേണ്ടിവന്നിട്ടുള്ള നിന്ദയും എതിർപ്പും വിമർശവും ശകാരങ്ങളും മനഃശാസ്ത്രത്തിൽ സിഗ്മൺഡ് ഫ്രായിഡിനും ഏൽക്കേണ്ടി വന്നിട്ടുണ്ട്.

പരമ്പരാഗതമായ വിജ്ഞാനത്തെയും വിശ്വാസത്തെയും ആചാരങ്ങളേയും ഭഞ്ജിക്കുന്നതിൽകൂടി വലിയൊരു വിപ്ലവത്തെ ആനയിച്ചിട്ടുള്ള മഹാപുരുഷന്മാരിൽ ഒരാളാണു ഫ്രായിഡ്, തങ്ങൾ പരിചയപ്പെടുകയോ സഞ്ചരിക്കയോ ചെയ്യിട്ടില്ലാത്ത പുതിയ ജീവിതമാർഗ്ഗങ്ങളെ തുറന്നു തന്നിട്ടുള്ള മഹാമതികളിലാരും ആളുകളുടെ കണ്ണിലുണ്ണികളായിരുന്നിട്ടില്ല. ഒരുവിധത്തിൽ അല്ലെങ്കിൽ മറെറാരുവിധത്തിൽ വിപ്ലവകാരികളായിരുന്നിട്ടുള്ള വീരപുരുഷന്മാരെ അവരുടെ കാലം കല്ലെറിയുകയാണു ചെയ്തിട്ടുള്ളതു്.

മനഃശാസ്ത്രലോകത്തു ഫ്രായിഡ് കൊണ്ടുവന്ന പുതിയ അന്വേഷണങ്ങളും പാഠങ്ങളും അവയുടെ സമ്പ്രദായങ്ങളും മനഃശാസ്ത്രത്തിലെ യഥാസ്ഥിതിക കക്ഷിയെ മാത്രമല്ല, പ്രക്ഷോഭിച്ചതു്. മതം, സദാചാരം, തത്വചിന്ത, വിദ്യാഭ്യാസം, സാഹിത്യം, കല, സമുദായതന്ത്രം മുതലായവയിലെ പഴയപ്രസ്ഥാനക്കാരും അദ്ദേഹത്തെ പരിഹസിക്കയും പഴിക്കയും ചെയ്തു.

അതിപ്രധാനമായ ഒരു നവീന പദ്ധതിയുടെ ഉപജ്ഞാതാവായ ഫ്രാ

> ഈ ലേഖകനെ കുറിച്ചു് ശ്രീ. എൻ. ഗോപാലപിള്ള അഭിപ്രായപ്പെട്ടതു് ഇങ്ങിനെയാണു്—"കൈരളിയുടെ ശാസ്ത്രവിജ്ഞാന സമ്പത്തിനു് ഇതിലും ഉപരി ഉപകാരകമായ ഒരു സേവനം ഇന്നുവരെ മറെറാരാളിൽനിന്നും ഉണ്ടായിട്ടില്ലെന്നു് നിസ്സംശയം പറയാം."
>
> 'ചിന്തകന്മാർ' എന്ന ശീർഷകത്തിൽ ഗ്രന്ഥാലോകത്തിൽ ഇദ്ദേഹമെഴുതുന്ന ലേഖനങ്ങൾ "മലയാളസാഹിത്യത്തിലെ ഒരു വലിയവിടവു്—അഥവാ വിടവുകൾ—നികത്തു"മെന്നാണു് ഞങ്ങളുടെ വിശ്വാസം.
>
> എഡിററർ.

യിഡ് ആധുനിക മന:ശാസ്ത്രത്തിലെ ഏററവും സമുന്നതനായ നായകനാണെന്ന് വാദിക്കുവാൻ ആ കക്ഷി ഉത്സാഹിക്കുന്നുണ്ട്. എന്നാൽ അത്തരത്തിൽ ഫ്രായിഡ് പരമോന്നതനാണെന്നുവിധിക്കപ്പെട്ടുകൂടാ. രോഗനിവാരണമാർഗ്ഗപരമായ (Thera-futic) മന:ശാസ്ത്രത്തോടാണ് ഫ്രായിഡ് ഏററവും പ്രധാനമായി ബന്ധപ്പെട്ടിരിക്കുന്നത്. ആ നിലയിൽ അദ്ദേഹം അനുപമൻതന്നെ. മന:ശാസ്ത്രത്തിൻെറ ഗതിയെ അതിൻെറ പൂർവ്വസരണികളിൽനിന്ന് ഫ്രായിഡ് മാററിയിട്ടുണ്ടെന്ന് വാദിക്കുന്നതും ശരിയല്ല. എന്നാൽ അത്ഭുതപൂർവ്വമായ പരീക്ഷണങ്ങളിൽ കൂടി, ഗവേഷണങ്ങളിൽ കൂടി ഫ്രയിഡ് മന:ശാസ്ത്രത്തിൽ തികച്ചും പുതിയൊരു പ്രസ്ഥാനത്തെ സ്ഥാപിച്ചിട്ടുണ്ട്. പ്രായോഗികമായ നിരീക്ഷണങ്ങളിൽനിന്നും പരീക്ഷണങ്ങളിൽനിന്നും അകന്നുനിന്ന്, മററു പല വിജ്ഞാനപ്രസ്ഥാനങ്ങളോടും കൂടിക്കുഴഞ്ഞു് കഴിഞ്ഞിരുന്ന മന:ശാസ്ത്രത്തെ ഒരു സ്വതന്ത്രശാസ്ത്രമായിത്തിരിയുന്നതിന് ഏററവും ഫലോൻമുഖമായ സേവനങ്ങൾ അനുഷ്ഠിച്ച ആൾ എന്ന നിലയിൽ ഫ്രായിഡിനുള്ള പ്രാമാണ്യം അപരിമിതമാകുന്നു.

മനുഷ്യൻെറ വ്യക്തിത്വത്തെ മനസ്സിലാക്കുവാൻ ഉന്നയിക്കപ്പെട്ടിട്ടുള്ള പ്രായോഗികവും സിദ്ധാന്തപരവും ആയ പദ്ധതികളിൽ ഫ്രായിഡിൻെറ പദ്ധതിയാണ് ഏററവും സ്വീകാര്യമെന്ന് ഗണിക്കപ്പെടുന്നു. അദ്ദേഹം മന:ശാസ്ത്രപരമായ ഒരു നവയുഗത്തിൻെറ വാതായനം തുറന്നിട്ടുണ്ട്. ഈ വിജ്ഞാനശാഖയിൽ അദ്ദേഹം ഒരു പരിഷ്കർത്താവും ഒരു മാർഗ്ഗദർശിയും ആകുന്നു.

പ്രസിദ്ധ സാമൂഹ്യശാസ്ത്രജ്ഞനായ പ്രഫസർ മാക്ഡൂഗസ് ഉൾപ്പെടെ ഈ ദശയിലെ പ്രാമാണികന്മാരായ പല മനഃശാസ്ത്രജ്ഞന്മാരും ഫ്രായിഡിനെ ഒരു മന.ശാസ്ത്രജ്ഞൻ എന്ന് വിളിക്കാൻ വിസമ്മതം പ്രകടിപ്പിച്ചിട്ടുണ്ട്. മാനസിക രോഗനിവാരണമാർഗ്ഗങ്ങളെ സംബന്ധിച്ച പലതും നൂതനമായി പ്രവർത്തിക്കയും, കണ്ടുപിടിക്കയും ചെയ്തിട്ടുള്ള ആൾ എന്ന നിലയിലാണ് അവർ ഫ്രായിഡിനെ ഏററവും കൂടുതലായി പ്രശംസിക്കുന്നത്. അപഗ്രഥനപരമായ മന:ശാസ്ത്രം ഫ്രായിഡ് ഈ ദശയ്ക്കു് നൽകിയിട്ടുള്ള മഹനീയമായ ഒരു സംഭാവനയാണെന്ന് ആരും സമ്മതിക്കും.

ഫ്രായിഡൻ മന.ശാസ്ത്രം അതിനുമുൻപുള്ള മനശാസ്ത്രത്തിൻെറ മരണമണി അടിച്ചുകഴിച്ചുവെന്നു വിചാരിക്കുന്നവരുടെയും ഫ്രായിഡൻ സിദ്ധാന്തങ്ങൾ ദോഷഭൂയിഷ്ഠമാണെന്ന് വിചാരിക്കുന്നവരുടെയും വാദങ്ങൾ വലിയ തിരുത്തലുകൾക്ക് വിധേയമാണ്.

ഒന്നു തീർച്ചയാണ്, സിഗ്മൺഡ് ഫ്രായിഡ് അദ്ദേഹത്തിൻെറ പരീക്ഷണങ്ങളിലും സിദ്ധാന്തങ്ങളിലും അഹംകരിച്ചിരുന്നില്ല. ഔന്നത്യം പ്രകടിപ്പിച്ചിരുന്നില്ല. "എൻെറ ജീവിതത്തിലെ പ്രയത്നങ്ങളെ തിരിഞ്ഞുനോക്കിക്കൊണ്ടു് എനിക്കു പറയുവാൻ കഴിയും, ഞാൻ പല ആരംഭങ്ങളിട്ടിട്ടുണ്ടെന്നും പല നിർദ്ദേശങ്ങൾ നൽകിയിട്ടുണ്ടെന്നും. അവയിൽനിന്ന് ഭാവിയിൽ എന്തെങ്കിലും സത്യം വെളിപ്പെട്ടേക്കും. എന്നാൽ അതു അല്പമോ വളരെയോ എന്ന് നിശ്ചയിക്കാൻ ഞാനാളല്ല" എന്ന് ഫ്രായിഡ്തന്നെ പ്രസ്താവിച്ചിട്ടുണ്ട്.

## ഫ്രായിഡിൻെറ ജീവിതം

ഫ്രായിഡ് 1856-ൽ മൊറേവിയായിൽ ജനിച്ചു. 1939-ൽ അദ്ദേഹം നിര്യാതനാ

യി. ഒരു ജൂതനായിരുന്നതുകൊണ്ടു് ഫ്രായിഡിനു് തന്റെ അവസാനകാലഘട്ടം യൂറോപ്പിൽസുഖപ്രദമായിരുന്നില്ല. ഹിററ്ലർ ജർമ്മനിയിൽ ജൂതന്മാരെ മർദ്ദിച്ചുകൊണ്ടിരുന്ന കാലത്തു ഫ്രായിഡ് ജർമ്മനിയിൽ വെച്ചു് അറസ്റ്റു് ചെയ്യപ്പെട്ടിരുന്നു. ഒരു യവനരാജകുമാരി വമ്പിച്ച ഒരു തുക കൊടുത്താണു് ഫ്രായിഡിനെ ബന്ധനത്തിൽ നിന്നു മോചിപ്പിച്ചതു്.

മൊറേവിയായിൽനിന്നു് ഫ്രായിഡ് നാലാമത്തെ വയസ്സിൽ വിയെന്നായിലേയ്ക്കു പോയി. അദ്ദേഹം, സസ്യശാസ്ത്രം, ശരീരശാസ്ത്രം, രസതന്ത്രം എന്നീ വിഷയങ്ങളാണു് അഭ്യസിച്ചു തുടങ്ങിയതു്. വിയെന്നാസർവ്വകലാശാലയിൽനിന്നു് ഭൈഷജ്യത്തിൽ അദ്ദേഹം ബിരുദം സമ്പാദിച്ചതിനു ശേഷമാണു് മാനസികാപഗ്രഥനപരമായ പഠനങ്ങളിലും സേവനങ്ങളിലും ഏർപ്പെട്ടതു്. ചുഴലിരോഗ (Hysteria) ചികിത്സയിൽ ഡാക്ടർ ബ്രീവെർ നടത്തിയ ഹിപ്നോട്ടിസ് പ്രയോഗങ്ങൾ ഫ്രായിഡിനു അക്കാര്യത്തിലുണ്ടായിരുന്ന കൗതുകത്തെ ആകർഷിച്ചു. 1885-ൽ ഫ്രായിഡ് പാരീസിൽ പോയി പ്രസിദ്ധ ചിത്തരോഗ ചികിത്സകനായ ചാർക്കോട്ടിന്റെ കീഴിൽ മാനസിക വികലതകളേയും അവയ്ക്കുള്ള നിവാരണമാർഗ്ഗങ്ങളെയും സംബന്ധിച്ചു് പഠിച്ചുതുടങ്ങി. അവിടെനിന്നു് അദ്ദേഹം അമേരിക്കയിലെത്തി ഏതാട്ടശസ്ത്രമങ്ങൾ തുടർന്നുകൊണ്ടിരുന്നു. അതിനുശേഷം ഫ്രായിഡ് ഇംഗ്ലണ്ടിൽവന്നു. റായൽസൊസൈററിയിൽ അദ്ദേഹം ഒരംഗമായി. അവിടെനിന്നു പുറപ്പെട്ടുകൊണ്ടിരുന്ന മനഃശാസ്ത്രപരമായ International Journal ന്റെ ഡയറക്ടറായിത്തീർന്നു.

## മാനസികാപഗ്രഥനത്തിന്റെ ഉത്ഭവവും വളർച്ചയും

മാനസികാപഗ്രഥനത്തിന്റെ വ്യവസ്ഥാപിതവും വിശാലതരവും ആയ വളർച്ചയുടെ കാരണഭൂതൻ സിഗ്മൺഡ് ഫ്രായിഡ് ആണെങ്കിലും മാനസികാപഗ്രഥനം അദ്ദേഹത്തിന്റെ ഒരു കണ്ടുപിടിത്തമല്ല. ഈ പരമാത്ഥം അദ്ദേഹംതന്നെ വെളിപ്പെടുത്തിയിട്ടുണ്ടു്. "മാനസികാപഗ്രഥനത്തെ സൃഷ്ടിച്ചതു് ഒരു യോഗ്യതയാണെന്നു് സമ്മതിക്കപ്പെടണം. ആ യോഗ്യത എന്റെതല്ല. ഒരു വിദ്യാത്ഥി എന്ന നിലയിൽ ഞാൻ എന്റെ ഒടുവിലത്തെ പരീക്ഷയിൽ വിജയിക്കുവാൻ പഠിച്ചുകൊണ്ടിരുന്ന അവസരത്തിലാണു് വിയെന്നായിലെ മറെറാരു ഭിഷഗ്വരനായ ഡാക്ടർ ജോസഫ് ബ്രിയുവെർ (Breuer) ചുഴലിരോഗം (hysteria) പിടിപെട്ട ഒരു സ്ത്രീയെ ചികിത്സിക്കുന്നതിനു് ഒന്നാമതായി ഈ സമ്പ്രദായം പ്രയോഗിച്ചുനോക്കിയതു്" (1880-82)

ചുഴലിരോഗത്തെ സംബന്ധിച്ചു് നടത്തപ്പെട്ട പഠനങ്ങളുടെ നിലയിലാണു് മാനസികാപഗ്രഥനത്തെ നാം ആദ്യമായി പരിചയിക്കുന്നതു്. ഡാക്ടർ ബ്രീറവും ഫ്രായിഡും ഈ രംഗത്തു നിർവ്വഹിച്ച പല പരീക്ഷണങ്ങളെയും രൂപവൽക്കരിച്ച അഭിപ്രായങ്ങളെയും ഉൾപ്പെടുത്തിക്കൊണ്ടു് അവർ 'ചുഴലിരോഗ പഠനങ്ങൾ (Studies in Hysteria) എന്ന പേരിൽ ഒരു ഗ്രന്ഥം പ്രകാശനം ചെയ്കയുണ്ടായി. ഒരു ഭിഷഗ്വരനെന്ന നിലയിൽ ഫ്രായിഡ് പ്രസ്തുത രോഗങ്ങളെ ചികിത്സിക്കുന്നതിൽ ഏതാനുംകൊല്ലങ്ങൾവരെ ബ്രീവെറിന്റെ അഭിപ്രായങ്ങളെയും ഉപാധികളെയുമാ

ണ് അവലംബിച്ചിരുന്നതു്. എന്നാൽ ഈ അവസ്ഥ അധികകാലം തുടൎന്നില്ല.

മാനസികമായ സമ്പ്രദായങ്ങൾ ഉപയോഗിച്ചു് ഞരമ്പുരോഗങ്ങളെയും ചിത്തരോഗങ്ങളെയും ബ്രിവെർ ചികിത്സിച്ചുകൊണ്ടിരുന്ന അവസരത്തിൽ പാരീസിൽ ചാർക്കോട്ട് (Charcot) ചുഴലിരോഗങ്ങളെ സംബന്ധിച്ച ഗവേഷണങ്ങൾ ആരംഭിക്കയുണ്ടായി. അദ്ദേഹത്തിൻെറ ഈ പുതിയ ഗവേഷണങ്ങൾ പ്രസ്തുത രോഗത്തെ സംബന്ധിച്ച പല നൂതനസത്യങ്ങളും വെളിപ്പെടുത്തി. എന്നാൽ അവയെപ്പററി വിശ്രയെന്നായിൽ ആർക്കും അറിവാൻ കഴിഞ്ഞില്ല. ചുഴലിരോഗത്തിൻെറ മാനസികസ്വഭാവത്തെപ്പററി, ബ്രിവെറിൻെറ ആദ്യപരീക്ഷണങ്ങളെ ആസ്പദമാക്കിക്കൊണ്ടു് അദ്ദേഹവും ഫ്രായിഡും ഒന്നിച്ചുകൂടി അവരുടെ പ്രാഥമിക സിദ്ധാന്തങ്ങളെ പുസ്തകരൂപേണ പ്രകാശനംചെയ്തുവെങ്കിലും അവക്കു് ചാർക്കോട്ടിൻെറ ഗവേഷണങ്ങളെ അവലംബിക്കേണ്ടിവന്നു. ബ്രിവെറിൻെറ സിദ്ധാന്തങ്ങൾ ചാർക്കോട്ടിൻെറ സിദ്ധാന്തങ്ങളുടെ പ്രതിധ്വനി മാത്രമായിരുന്നു.

1885-86-ൽ ചാർക്കോട്ടിൻെറ സമ്പ്രദായങ്ങളുടെ ഒരു അദ്ധ്യേതാവായിരുന്ന ഫ്രായിഡിനു് മാനസികാപഗ്രഥനസിദ്ധാന്തങ്ങളെ സൃഷ്ടിക്കുന്നതിൽ സ്വാഭാവികമായ ഒരു അഭിനിവേശം ഉണ്ടായിരുന്നില്ലെന്നു് അദ്ദേഹംതന്നെ പ്രസ്താവിക്കുന്നു. ചാർക്കോട്ടിൻെറ ഒരു അദ്ധ്യേതാവായിരുന്ന പി. ജാനെററാണു് ചുഴലിരോഗികളുടെ മാനസികാവസ്ഥകളെ കൂടുതൽ അഗാധമായി സമീപിക്കയും പരിശോധിക്കയും ചെയ്ത ഒന്നാമത്തെ നിരീക്ഷകൻ. ഫ്രായിഡു് അദ്ദേഹത്തിൻെറ മാൎഗ്ഗത്തെ അവലംബിച്ചുകൊണ്ടു് നിരീക്ഷണങ്ങളും പരീക്ഷണങ്ങളും തുടൎന്നു. കാലാന്തരത്തിൽ ഫ്രായിഡു് ബ്രിവെർ, ചാർക്കോട്ടു്, ജാനെററു് എന്നിവരുടെ മാൎഗ്ഗങ്ങളെ വിട്ടു് ചിത്തരോഗങ്ങളുടെ മൂലഹേതുക്കളെ ആരായുന്നതിലും അവയെ ചികിത്സിച്ചു ഭേദപ്പെടുത്തുന്നതിലും സ്വന്തമായി ഒരു സിദ്ധാന്തത്തെയും പ്രായോഗികപദ്ധതിയേയും സംവിധാനംചെയ്തു.

## മാനസികാപഗ്രഥനത്തിൻെറ പ്രാധാന്യം

മാനസികാപഗ്രഥനത്തിൻെറ നേട്ടങ്ങളും സാദ്ധ്യതകളും നമ്മുടെ പ്രത്യേക പരിഗണനയെ അർഹിക്കുന്നു. 1908-ൽ സമ്മേളിച്ച മാനസികാപഗ്രഥനപരമായ കാൺഗ്രസ്സും 1910-ൽ സ്ഥാപിതമായ ഇൻറർനാഷനൽ സൈക്കോ അനലററിക്കൽ അസോസിയേഷനും നവീന മനഃശാസ്ത്രത്തിൻെറ വർച്ചയെ സഹായിച്ച പ്രേരകശക്തികളിൽ ഏററവും പ്രധാനമാണു്. കല, സാഹിത്യം, സമുദായതന്ത്രം, എന്നിവയിൽ മാനസികാപഗ്രഥന സമ്പ്രദായങ്ങളെ കടത്തിക്കൊണ്ടുവന്ന ഫെറൻസി, യുങ്ങ്, എബ്രഹാം മുതലായവർ മനഃശാസ്ത്രപരമായ പഠനങ്ങൾക്കു് ഒരു നൂതനാദ്ധ്യായം തുറന്നവരാകുന്നു. വടക്കേ അമേരിക്കയിൽ മാനസികാപഗ്രഥനത്തെ പരിചയപ്പെടുത്തിയ എർണെസ്റ്റ് ജോൺസ്, ബ്രിൽ, മുതലായവരുടെ അനർഘസേവനങ്ങളും ഗവേഷണങ്ങളും ഒരിക്കലും വിസ്മരിക്കപ്പെടുകയില്ല. ക്ലാർക്കു് സൎവ്വകലാശാലയിൽ യുങ്ങും ഫ്രായിഡും ചെയ്ത മാനസികാപഗ്രഥനപരമായ പ്രസംഗപരമ്പരയും പുതിയ മനഃശാസ്ത്രത്തിൻെറ അസ്ഥിവാരം ഉറപ്പിച്ചു. മാനസികാപഗ്രഥനത്തിൻെറ ഉത്ഭവത്തെയും വളർച്ചയേ

യും സംബന്ധിച്ച് ഫ്രായിഡിന്റെ പ്രസംഗപരമ്പരയും (New Introduction Lectures) അദ്ദേഹത്തിന്റെ മററു കൃതികളിൽ പ്രധാനമായ, Three Contributions to the Theory of Sex, 'സ്വപ്നവ്യാഖ്യാനം' 'ഈഗോയും ഇട്ടും' എന്നിവയും മാനസികാപഗ്രഥനത്തെ ഒരു സ്വതന്ത്രപദവിയിലേക്ക് നയിക്കാൻ പര്യാപ്തമായി. അനന്തരകാലത്തു അഭിപ്രായവിഭിന്നതയാൽ ഫ്രായിഡിന്റെ കൂട്ടുവിട്ട അദ്ദേഹത്തിന്റെ ശിഷ്യന്മാരും സഹപ്രവത്തകന്മാരുമായ യുങ്ങ്, ആഡ്ലെർ എന്നിവരുടെ സേവനങ്ങളും ഈ പ്രസ്ഥാനത്തിന്റെ അത്യനർഘനേട്ടങ്ങളിൽപെടുന്നു. അവരെക്കൂടാതെ ജെയിംസ് ജെ. പുട്ട്നാം, എർണെസ്റ്റ് ജോൺസ്, എസ്. ഫെറൻസി, ഡാക്ടർ എ. എ. ബ്രിൽ, ഡാക്ടർ സ്ലീക്കെൽ, എവറെസ്റ്റ് ഡീൻ മാർട്ടിൻ, W. എച്ച്. ആർ. റിവേർസ്, ബിയാട്രീസ് ഹിൻകിൾ, എന്നിവരുടെ സേവനങ്ങളും നവീന മനഃശാസ്ത്രത്തിന്റെ അപഗ്രഥനപരമായ വികാസത്തെ രേഖപ്പെടുത്തുന്നു. മാനസികാപഗ്രഥനപരമായി വിവിധവിഷയങ്ങളെ സംബന്ധിച്ച് അവരുറിൽപരം പ്രത്യേക പഠനങ്ങൾ നിർവഹിക്കപ്പെട്ടിട്ടുണ്ടെന്നു് കാൽ ശതാബ്ദത്തിനുമുമ്പുള്ള കണക്കു കൊണ്ടറിയുന്നു.

നമുക്കു് കാണുവാൻ കഴിയാതിരുന്ന മനസ്സിന്റെ പല ഉള്ളറകളിലും കടന്നു ചെന്നു് നാനാവിഷയകമായ അന്വേഷണങ്ങൾ നടത്തുന്നതിനുള്ള സൗകര്യങ്ങളും സാദ്ധ്യതകളും ഫ്രായിഡ് ചൂണ്ടിക്കാണിച്ചുതന്നിട്ടുണ്ടു് എന്നാൽ തന്റെ ഉദ്യമങ്ങൾ പരിപൂർണ്ണമാണെന്നോ അബദ്ധരഹിതമാണെന്നോ അദ്ദേഹവും മാനസികാപഗ്രഥനപ്രസ്ഥാനക്കാരും അവകാശപ്പെടുന്നില്ല. മനഃശാസ്ത്രലോകത്തു അംഗീകൃതമായിരിക്കുന്ന പല പഴയനിയമങ്ങളേയും സിദ്ധാന്തങ്ങളേയും അസ്ഥിരപ്പെടുത്തുകയാണു് അവർ ചെയ്തിട്ടുള്ള മറെറാരു മഹാസേവനം. വിശാലതരമായ ഗവേഷണങ്ങൾക്കും സത്യം കണ്ടുപിടിക്കുന്നതിനുള്ള മനഃശാസ്ത്രപരമായ നവീനോദ്യമങ്ങൾക്കും വഴി തെളിക്കുകയാണു് തങ്ങൾ ചെയ്യുതെന്നേ അവർ പറയുന്നുള്ളു. ഫ്രായിഡിന്റെയും വിൽഹെം സ്റ്റീക്കെലിന്റെയും സ്വപ്നവ്യാഖ്യാനങ്ങൾ നമ്മെ അലട്ടിക്കൊണ്ടിരുന്ന അനേകം പ്രശ്നങ്ങൾക്കു് ഉത്തരം നൽകുന്നു. ചിത്തരോഗങ്ങളുടെ സ്വഭാവങ്ങളേയും ഉല്പത്തിയേയും കണ്ടുപിടിക്കുന്നതിലും അവയെ ശമിപ്പിക്കുന്നതിലും മാനസികാപഗ്രഥനത്തിൽ ഫ്രായിഡ് ഉന്നയിച്ച സമ്പ്രദായങ്ങൾ ലോകത്തിനു സിദ്ധിച്ചിട്ടുള്ള അനുഗ്രഹങ്ങളാകുന്നു.

മാനസികാപഗ്രഥനം അബോധമനസ്സിനെ കണ്ടുപിടിക്കാനുള്ള ഒരു സാങ്കേതികവിദ്യയാണു്. 'ഈഗോ' 'ഇട്ട്' എന്നിവയിൽക്കൂടി അതു മനുഷ്യന്റെ വ്യക്തിത്വ (personality) ത്തെ സമീപിക്കുന്നു.

ലിംഗബന്ധപരമായ (Sexual) കാര്യങ്ങളെ അധികരിച്ച് ലോകം പൊതുവിൽ പുലത്തിവരുന്ന അനേകം അന്ധവിശ്വാസങ്ങളേയും തെററിദ്ധാരണകളേയും ഫ്രായിഡിന്റെ സിദ്ധാന്തം പരിഷ്ക്കരിക്കയും പരിവത്തിപ്പിക്കയും ചെയ്യുന്നു. ലിംഗബന്ധത്തിനു ജീവിതത്തിലുള്ള അനല്പമായ സ്വാധീനശക്തിയെ തെളിവുകൾ കാണിച്ച് വെളിപ്പെടുത്തുന്നു. മനസ്സിന്റെയും ശരീരത്തിന്റെ വ്യാപാരസമ്പ്രദായങ്ങളെയും അവയുടെ പരസ്പരബന്ധങ്ങളേയും

കൂടുതൽ വിശ്വാസയോഗ്യമായും വിശദമായും പ്രായോഗിക പരീക്ഷണങ്ങളിൽകൂടി എടുത്തു കാണിക്കുന്നു. ഞരമ്പുകളുടെ ക്രമക്കേടുകളും വൈകല്യങ്ങളും കൊണ്ടുണ്ടാവുന്ന മാനസിക രോഗങ്ങളുടെ സ്വഭാവത്തെയും അവയ്ക്കുള്ള നിവാരണമാർഗ്ഗങ്ങളെയും കണ്ടുപിടിക്കുന്നു. സ്വപ്നങ്ങളുടെ അർത്ഥത്തെയും അതിൽകൂടിയുള്ള രോഗപഠനങ്ങളെയും മാനസികമായ ശീലങ്ങളെയും ഭ വിഷ്യത്തുകളെയും പ്രകാശിപ്പിക്കുന്നു. പലമാതിരി ഭയാശങ്കകൾ, (ഫോബിയാസ്) ഇഷ്ടാനിഷ്ടങ്ങൾ, ലിംഗബന്ധപരമായ കാരണത്താൽ ജനിക്കുന്ന മാനസികവും ശാരീരികവും ആയ പ്രതിഭാസങ്ങൾ എന്നിവയെ ശാസ്ത്രീയസമ്പ്രദായേണ പഠിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്നു. അജ്ഞാതങ്ങളെന്നോ ദിവ്യരഹസ്യങ്ങളെന്നോ ഗണിക്കപ്പെട്ടുന്നു. പ്രതിഭാസങ്ങളെ സമീപിക്കുവാനുള്ള നൂതനമാർഗ്ഗങ്ങൾ തുറന്നു തരുന്നു.

'മാനസികാപഗ്രഥനം, സയൻസിനു നൽകിയിട്ടുള്ള സഹായം, അതു മാനസികഗവേഷണങ്ങളെ വിപുലപ്പെടുത്തിയതിൽ അടങ്ങിയിരിക്കുന്നു" എന്നു ഫ്രായിഡ് തന്നെ പ്രഖ്യാപിക്കുന്നു.

ഫ്രായിഡ് ഉന്നയിച്ച പുതിയ മന:ശാസ്ത്രം യഥാർത്ഥത്തിലുള്ള മന:ശാസ്ത്രമല്ലെന്നും അതു ചികിത്സാപ്രധാനമായ ഒരു പദ്ധതിയാണെന്നും ഉള്ള കാരണം പറഞ്ഞ് അതിന്റെ പ്രാധാന്യത്തെ പരിമിതപ്പെടുത്തുന്നവരുണ്ട്. ലിംഗബന്ധപരമായ വാസനകളെ (Sexual instincts)യാണ് ഫ്റായിഡ് പ്രതിപാദിച്ചിട്ടുള്ളതെന്നും മറ്റതരം ജന്മവാസനകളെപ്പററി അദ്ദേഹം പറയത്തക്കവിധം പര്യാലോചിച്ചിട്ടില്ലെന്നും പറയപ്പെടുന്ന ആക്ഷേപം നിരർത്ഥകമല്ല. ഡാക്ടർ സ്റ്റീക്കെലും മാക്ഡൂഗെലും ആഡ്ലെറും യുങ്ങും റസ്സലും ഫ്റായിഡിന്റെ പല വികലതകളെ എടുത്തു കാണിച്ചിട്ടുണ്ടെങ്കിലും ആദ്ദേഹത്തിന്റെ നവീനസമ്പ്രദായങ്ങൾ തുറന്നുതരുന്ന മഹനീയസാദ്ധ്യതകളുടെ കവാടങ്ങളുടെ നേർക്ക് അവർ കണ്ണടച്ചിട്ടില്ല. ഫ്റായിഡിന്റെ ഗവേഷണങ്ങൾ ഏകപക്ഷീയമായിരുന്നു. ഈ സത്യത്തെ, അദ്ദേഹത്തിന്റെ പല സിദ്ധാന്തങ്ങളെ പരിപോഷിപ്പിക്കയും അവയിൽ ഗണ്യമായ തിരുത്തലുകൾ ചെയ്കയും ചെയ്തിട്ടുള്ള ഡാക്ടർ സ്റ്റീക്കെലും ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

"മാനസികാപഗ്രഥനം ഒരു ചികിത്സാസമ്പ്രദായമായിട്ടാണ് തുടങ്ങിയത്. എന്നാൽ ആ നിലയിലല്ല അതിനെ ഞാൻ നിങ്ങളോട് ശുപാർശ ചെയ്യുന്നത്. അതു ഉൾക്കൊള്ളുന്ന സത്യത്തെയും മനുഷ്യവർഗ്ഗത്തിനുള്ള ഏററവും പ്രധാനമായ വിവരങ്ങളെയു (മനുഷ്യപ്രകൃതിയെപ്പററിയുള്ള) മുൻനിർത്തിയാണ് ഞാൻ അതിനെ ശുപാർശ ചെയ്യുന്നതു്." എന്നു ഫ്റായിഡ് പറഞ്ഞിട്ടുണ്ട്.

മനുഷ്യപ്രകൃതിയെ വിശിഷ്യ, അബോധമനസ്സിനെ സംബന്ധിച്ചു നടത്തപ്പെട്ടുന്ന അന്വേഷണങ്ങളുടെ ഏററവും ഫലോന്മുഖമായ സമ്പ്രദായമെന്ന നിലയിൽ മാനസികാപഗ്രഥനം അംഗീകരിക്കപ്പെട്ടുകഴിഞ്ഞു. സാമാന്യപ്രവൃത്തനങ്ങളുടെ വിവിധരംഗങ്ങളിലെയും വിവിധകാലഘട്ടങ്ങളിലെയും മനുഷ്യസ്വഭാവത്തെ വിവരിക്കുവാൻ മാനസികാപഗ്രഥന സിദ്ധാന്തവും അതിന്റെ സാങ്കേതികമാർഗ്ഗവും പ്രയോഗിച്ചുകൊണ്ടിരിക്കുന്ന പരീക്ഷണങ്ങളുടെ ഫലങ്ങൾ ഏററവും തൃപ്തികരമാണെന്നു തെളിയുന്നു. ഇത്തരത്തിൽ പല സാ

മുദായികാചാരങ്ങളുടെയും വിശ്വാസങ്ങളുടെയും ഉല്പത്തിയെ മാനസികാപഗ്രഥനം സന്ദേഹാതീതമായി കണ്ടുപിടിച്ചിട്ടുണ്ട്.

## ലൈംഗിക സിദ്ധാന്തം (Lubido theory)

ലിംഗബന്ധപരമായ ഫ്രായിഡിന്റെ സിദ്ധാന്തങ്ങളാണ് അദ്ദേഹത്തെ ഏററവും നിശിതമായ വിമർശങ്ങൾക്കും അധിക്ഷേപങ്ങൾക്കും വിധേയനാക്കിയിട്ടുള്ളതു്. ഇക്കാര്യത്തിൽ ഫ്രായിഡിനു് ലഭിച്ചിട്ടുള്ള ആനുകൂല്യങ്ങളും പ്രാതികൂല്യങ്ങളും ഒന്നുപോലെ ചിന്താർഹമാകുന്നു. ഇംഗ്ലണ്ടിലെ ഭിഷഗ്വരന്മാരുടെയും ശാസ്ത്രജ്ഞന്മാരുടെയും സംഘടന വെളിപ്പെടുത്തിയ തങ്ങളുടെ വിരുദ്ധാഭിപ്രായം നിമിത്തം കുറെ കൊല്ലക്കാലംവരെ ഫ്രയിഡിന്റെ ലൈംഗികസിദ്ധാന്തം ഇംഗ്ലണ്ടിൽ നിരോധിക്കപ്പെട്ടിരുന്നു. മതപക്ഷക്കാരിൽനിന്നും യാഥാസ്ഥിതിക കക്ഷിയിൽ നിന്നുമാണ് ഫ്രായിഡിന്റെ നേക്കുള്ള എതിർപ്പുകൾ കൂടുതലായും പുറപ്പെട്ടതു്. വിദ്വാന്മാരെന്നും ചിന്തകന്മാരെന്നും ഗണിക്കപ്പെട്ടിരുന്നവർപോലും ഫ്രായിഡിനെ നിശിതമായി അധിക്ഷേപിച്ചു.

ശിശുസഹജമായ കാമവികാര (Infantile Sexuality)-ത്തെപ്പററിയുള്ള ഫ്രായിഡിന്റെ നിരീക്ഷണങ്ങളാണ് അദ്ദേഹത്തിന്റെ എതിരാളികളെ കൂടുതൽ വിദ്വേഷഭരിതരാക്കിയതു്. എന്നാൽ അദ്ദേഹം പ്രതിപാദിക്കുന്ന ലിംഗബന്ധപരമായ കാര്യങ്ങൾ സാധാരണലോകം ധരിച്ചുവെച്ചിട്ടുള്ളതിനെ ആപേക്ഷിച്ചു് വളരെ വിശാലതരവും അഗാധതരവും ആകുന്നു. പ്രായപൂർത്തിയോടുകൂടിയല്ലാതെ മനുഷ്യരിൽ കാമവികാരം ജനിക്കുന്നതല്ലെന്ന മനഃശാസ്ത്രജ്ഞന്മാരുടെയും സാധാരണ ജനങ്ങളുടെയും വിശ്വാസത്തെയാണ് ഫ്രായിഡ് ഉലയ്ക്കുവാൻ ശ്രമിച്ചതു്. ലൈംഗികാഭിനിവേശത്തിനു് നേരിടുന്ന പലമാതിരി പ്രതിരോധനങ്ങളും മർദ്ദനങ്ങളും വൈകല്യങ്ങളുമാണ് മിക്ക ചിത്ത രോഗങ്ങളുടെയും മൂലഹേതുവെന്ന് അദ്ദേഹം സിദ്ധാന്തിച്ചു. ലിബിഡോ എന്ന സാങ്കേതിക സംജ്ഞയ്ക്കു് കാമവികാരപരമായ അർത്ഥം കല്പിക്കുമ്പോൾ അതിനു് വികാരപരമായ അർത്ഥമാണ് യുങ്ങ് കല്പിയ്ക്കുന്നതു്. യുങ്ങിന്റെ നേതൃത്വത്തിൽ വളരുന്ന മനഃശാസ്ത്രത്തിലെ സ്യൂറിച്ചു് പ്രസ്ഥാനക്കാരും (Zurich School) ഫ്രായിഡിന്റെ സിദ്ധാന്തത്തെ അവലംബിച്ചു് വളരുന്ന വിയെന്നാ പ്രസ്ഥാനക്കാരും (Vienna School) ഈ രണ്ടു പ്രസ്ഥാനങ്ങളിൽ ഒന്നിനോടും പൂർണ്ണമായി യോജിക്കുകയോ വിയോജിക്കുകയോ ചെയ്യാതെ സ്വതന്ത്രമായി നിരീക്ഷിക്കുന്നവരാണ്. അവർ ഏതദ്വിഷയകമായി ഉന്നയിക്കുന്ന വാദമുഖങ്ങൾ ഇവിടെ വിവരിക്കുക സാദ്ധ്യമല്ല.

ലിബിഡോ സിദ്ധാന്തത്തോടു് യുങ്ങ് വിയോജിക്കുന്നുവെങ്കിലും അതിന്റെ മഹത്തായ അർത്ഥവൈപുല്യത്തെ അദ്ദേഹം നിഷേധിക്കുന്നില്ല. കാമവികാരത്തെ മാത്രമല്ല, ജീവിതത്തിന്റെ വളർച്ചക്ക് മററു പല അഭിനിവേശങ്ങളെയും 'ലിബിഡോ' എന്ന സംജ്ഞയിൽ യുങ്ങ് ഉൾപ്പെടുത്തുന്നു. ജീവിതത്തിന്റെ എല്ലാവശങ്ങളേയും സ്പർശിച്ചുകൊണ്ടു് ബെർഗ്സൺ ഉന്നയിക്കുന്ന ജീവശക്തി (Elan Vital) യെസംബന്ധിക്കുന്ന സിദ്ധാന്തത്തോടാണ് ലിബിഡോ സിദ്ധാന്തത്തെ യുങ്ങ് അടുപ്പിക്കുന്നതു്, യോഗാത്മക പ്രധാനമായും

(mystical) മതപരമായും നീതിശാസ്ത്ര
പരമായും ഉള്ള യുങ്ങിൻെറ മനോഭാവ
ത്തെ ശാസ്ത്രപക്ഷക്കാർക്ക് സ്വീകരിക്കാൻ
വയ്യ.

യുങ്ങും അദ്ദേഹത്തിൻെറ പക്ഷക്കാരും
ഫ്റായിഡിനെ വിമർശിക്കുന്നതുപോലെ
ഫ്റിയിഡിൻെറ പ്രസ്ഥാനക്കാർ അവരെ
യും വിമർശിച്ചുവരുന്നു. ലൈംഗികസി
ദ്ധാന്തത്തിൽ ആഡ്ലെറും ഫ്റായിഡി
നോടു് വിയോജിക്കയാണ് ചെയ്യുന്നതു്.

ശിശുക്കളുടെ കാമത്തെപ്പററി ആദ്യം
പ്രസ്താവിച്ച നിരീക്ഷകൻ ഫ്റായിഡല്ല.
അദ്ദേഹം ഈ സിദ്ധാന്തത്തെ അനേകം
പരീക്ഷണങ്ങളുടേയും പ്രായോഗിക നിരീ
ക്ഷണങ്ങളുടേയും സഹായത്താൽ സ്വതന്ത്രമാ
യി പരിപോഷിപ്പിക്കയാണു ചെയ്തിട്ടുള്ളതു്.
ലിൻഡിനെർ എന്ന ബുഡാബെസ്റ്റിലെ ആ
ശാസ്ത്രീയനിരീക്ഷകനാണ് ശിശുക്കളിൽ
കാമവികാരപരമായ ലക്ഷണങ്ങളെ ആ
ദ്യമായി കണ്ടുപിടിച്ചതു്. ഫ്റായിഡ്
തൻെറ 'ലിബിഡോ സിദ്ധാന്ത'ത്തെ വെ
ളിപ്പെടുത്തിയതിനു് മൂന്നുകൊല്ലം മുൻപ്
ഡാക്ടർ സാൻഫോർഡ് ബെൻ 1920-ൽ
പ്രസിദ്ധപ്പെടുത്തിയ തൻെറ പരീക്ഷണ
ഫലങ്ങളിൽ ശിശുക്കളുടെ കാമത്തെ തെ
ളിയിച്ചിരുന്നു. സ്ത്രീ പുരുഷന്മാർ തമ്മിലു
ള്ള പ്രേമവികാരത്തെപ്പററിയുള്ള അദ്ദേഹ
ത്തിൻെറ വിപുലമായ നിരീക്ഷണങ്ങൾ
പല അനിഷേധ്യപരമാർത്ഥങ്ങളെയും പ്ര
കാശിപ്പിച്ചു. മിക്കവാറും ഫ്റയിഡിൻെറ
സിദ്ധാന്തങ്ങൾതന്നെയാണ് അദ്ദേഹത്തി
ൻെറ സിദ്ധാന്തങ്ങളും. "നാം വിചാരിക്കാ
വുന്നതുപോലെ പ്രായപൂർത്തിക്കുശേഷം മാ
ത്രം നമ്മിൽ ജനിക്കുന്ന ഒന്നല്ല ലിംഗബ
ന്ധപരമായ സ്നേഹവികാരം" എന്ന ത
ൻെറ പ്രസ്താവത്തെ തെളിയിക്കുവാൻ അ
ദ്ദേഹം പണിപ്പെട്ടു. അതിനുശേഷം പതി
നഞ്ചുകൊല്ലങ്ങൾകൊണ്ടു് അമേരിക്കയിൽ
ഈ പ്രസ്താവത്തിൻെറ സത്യത്തെ സ്ഥാപി
ക്കുന്ന രണ്ടായിരത്തിഅഞ്ഞൂറു പരീക്ഷണ
ങ്ങൾ നടത്തപ്പെട്ടതിൽ എൺപതു് പരീ
ക്ഷണങ്ങൾ സാൻഫോർഡ് റബെല്ലിൻെറ
താണ്. അദ്ദേഹം ഇങ്ങനെ പറയുന്നു.
"അനേകം ശിശുക്കളിൽ പ്രത്യക്ഷപ്പെടുന്ന
ഈവക ലക്ഷണങ്ങൾ നിരീക്ഷിക്കുന്ന
വിദ്വേഷരഹിതമായ മനസ്സുകൾക്ക് അവ
ലിംഗബന്ധപരമായിട്ടുള്ളതല്ലെന്നു് പറയു
വാൻ കഴികയില്ല." സ്വൂറിച്ചിലെ പ്രസിദ്ധ
മാനസികരോഗനിരീക്ഷകനും ചികിത്സ
കനുമായ ഇ. ബ്ളൂലെർ ലിംഗബന്ധത്തി
ൻെറ യാഥാർത്ഥ്യത്തെ സ്ഥാപിച്ചിട്ടുണ്ടു്.
ലിംഗബന്ധപരമായ സിദ്ധാന്തത്തോടു ന
മുക്കു് തോന്നുന്ന. അനിഷ്ടത്തെപ്പററി
ഫ്റായിഡ് ഇങ്ങനെ പ്രസ്താവിക്കുന്നു.
"ശിശുക്കളുടെ ലൈഗികജീവിതത്തെക്കുറി
ച്ചു് ഡാക്ടർമാർക്കും മററുള്ളവർക്കും അറിയണ
മെന്നു് ആഗ്രഹം തോന്നാതിരിക്കുന്നതി
ൻെറ കാര്യം എളുപ്പത്തിൽ കണ്ടുപിടിക്കാൻ
കഴിയും. നാഗരികതയെ സൃഷ്ടിക്കാനുള്ള
ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ മർദ്ദന
ത്താൽ അവർ തങ്ങളുടെ ശൈശവകാല
ത്തെ ലിംഗബന്ധപരമായ ജീവിതവ്യാ
പാരങ്ങളെ വിസ്മരിക്കുന്നു."

ഫ്റായിഡ് പ്രതിപാദിക്കുന്ന ശിശുക്ക
ളുടെ കാമവികാരത്തിൻെറ സ്വഭാവം പ്രാ
യപൂർത്തിവന്നവരിലുള്ള കാമത്തിൻെറ സ്വ
ഭാവമല്ലെന്നു് തീർച്ചയാണ്.

## സ്വപ്നവ്യാഖ്യാനം.

ഫ്റായിഡ് നൽകുന്ന സ്വപ്നവ്യാഖ്യാന
ത്തെ മനസ്സിലാക്കാതെ മാനസികാപഗ്രഥ
നത്തിൻെറ പ്രാധാന്യത്തെ അറിയുക സാ
ദ്ധ്യമല്ല. സ്വപ്നവ്യാഖ്യാനം നൽകുന്ന വെ

ളിച്ചമാണു് മാനസികാപഗ്രഥനത്തിന്റെ വിജയം. മാനസികാപഗ്രഥനത്തിന്റെ ഉത്ഭവത്തെയുംവളർച്ചയേയും സംബന്ധിച്ചു് ഫ്രായിഡ് ചെയ്ത പ്രസംഗപരമ്പരയിലൊന്നിൽ ഇങ്ങനെപ്രസ്താവിക്കുന്നു. "യഥാർത്ഥത്തിൽഅബോധമനസ്സിന്റെ വ്യാഖ്യാനത്തിലേക്കുള്ള മാർഗ്ഗവും മാനസികാപഗ്രഥനക്കാരന്റെ ഏററവും നിസ്സന്ദേഹമായ അടിത്തറയും സ്വപ്ന വ്യാഖ്യാനമാകുന്നു. ഒരുവനു് എങ്ങനെ ഒരു മാനസികാപഗ്രഥനക്കാരനാകാൻ കഴിയുമെന്നു് എന്നോടു് ചോദിച്ചാൽ അവന്റെ സ്വന്തം സ്വപ്നങ്ങളെക്കുറിച്ചുള്ള പഠനങ്ങൾകൊണ്ടു് എന്നു് ഞാൻ ഉത്തരം പറയും."

ഡാക്ടർ സിഗ്മണ്ഡ് ഫ്രായിഡ്.

അബോധമനസ്സിലെ രഹസ്യങ്ങളെ വെളിപ്പെടുത്തുന്ന സ്വപ്നാപഗ്രഥനത്തിന്റെ മഹത്തായ പ്രാധാന്യത്തെ അതിന്റെ സാങ്കേതികമാർഗ്ഗങ്ങൾ അറിയാത്തവർ മാത്രമെ നിഷേധിക്കയുള്ളു. ഫ്റായിഡിന്റെ പ്രസ്ഥാനക്കാരനല്ലാത്ത മന:ശാസ്ത്രജ്ഞന്മാർപോലും അദ്ദേഹത്തിന്റെ സ്വപ്നാവ്യാഖ്യാനസമ്പ്രദായങ്ങളുടെ വിപുലമായ സാദ്ധ്യതകളെ സമ്മതിച്ചു പറയുന്നു.

ഒരാളുടെ ഒരു സ്വപ്നത്തിൽനിന്നോ സ്വപ്നപരമ്പരയിൽ നിന്നോ മാനസികാപഗ്രഥനം ആരംഭിക്കുന്നു. സ്വപ്നം എന്നതു് അബോധമനസ്സിന്റെ ഒരു പ്രകടനമാണു്. ആവിഷ്ക്കാരണമാണു്. സ്വപ്നക്കാരൻ അയാളുടെ സ്വപ്നത്തിലെവികാരവിചാരങ്ങളെയെല്ലാം അപഗ്രഥനക്കാരനോടു് മറതെററാതെ ഏററക്കുറച്ചിലുകൾ കൂടാതെ പടിപടിയായി അറിയിക്കുന്നു. ഇങ്ങനെ തന്റെ സ്വപ്നം നിവേദനം ചെയ്യുമ്പോഴുള്ള അയാളുടെ ശാരീരിക ചലനങ്ങൾ, ഭാവഭേദങ്ങൾ, സ്വരം, മുതലായവയെ അപഗ്രഥനക്കാരൻ സൂക്ഷ്മമായി നിരീക്ഷിക്കുന്നു. സ്വപ്നത്തെ നിവേദനം ചെയ്യുന്നതിൽ ഉപയോഗിക്കുന്ന ഭാഷക്കു് സ്വപ്നാപഗ്രഥനത്തിൽ വലിയ പ്രാധാന്യമുണ്ടു്.

അബോധമനസ്സിനെ കണ്ടുപിടിക്കുന്നതിനുള്ള പരീക്ഷണസമ്പ്രദായങ്ങളിൽ 'ഹിപ്നട്ടിസവും' മാനസികാപഗ്രഥനവു

മാണ്° ഏററവും തൃപ്തികരമായ ഫലങ്ങൾ ഉളവാക്കിയിട്ടുള്ളതു°. ജാഗ്രദാവസ്ഥയിൽ ഒരാൾ ഓർമ്മിക്കാത്ത സംഭവങ്ങളെ അയാളെക്കൊണ്ടു° ഓർമ്മിപ്പിക്കയും പറയിക്കയും ചെയ്യുന്നു. ഈ സമ്പ്രദായത്താൽ ഒരാൾക്കു° അയാളുടെ ശൈശവകാലത്തെ സംഭവങ്ങളെപ്പോലും വ്യക്തമായി ഓർമ്മിക്കാൻ കഴിയുന്നു. മറെറാരുവിധത്തിലും കണ്ടുപിടിക്കാൻ കഴിയാത്ത രോഗഹേതുക്കളെ ഹിപ്നട്ടിസംവഴി മനസ്സിലാക്കാൻ കഴിയുന്നുവെങ്കിലും രോഗിയുടെ പ്രതിരോധത്തെ മറച്ചുകളയുന്നുവെന്ന കാരണത്താൽ ഫ്രായ്ഡ്° ഒടുവിൽ അതിനെ ഉപേക്ഷിക്കയാണുണ്ടായതു°.

## മാനസിക വിഭജനം

മനസ്സിനെ ഫ്രായിഡ്° മൂന്നായി വിഭജിക്കുന്നു. 1. ബോധമനസ്സ്° (Conscious) 2. ബോധാതീതമനസ്സ്° (preconscious) 3. അബോധമനസ്സ്° (unconscious).

ബോധമനസ്സിന്റെ അവസ്ഥയെ പ്രാപിക്കുവാൻ കഴിയുമാറു° അന്തർലീനമായിരിക്കുന്ന ഒന്നാണു° ബോധാതീതമനസ്സ്°. രോഗശമനോപാധികൾ എന്നനിലയിൽ പ്രയോഗിക്കപ്പെടുന്ന സമ്പ്രദായങ്ങൾകൊണ്ടു° ബോധമനസ്സിന്റെ അവസ്ഥയിലെത്തിക്കപ്പെടാവുന്നതാണു° അബോധമനസ്സ്°. ഈ അബോധമനസ്സിന്റെ വ്യാപാരങ്ങൾ പ്രകടിതമായി കാണുന്നതു സ്വപ്നങ്ങളിലും സാഹിത്യകലകളിലും മതം, മിസ്റ്റിസിസം, നാടോടിപ്പാട്ടുകൾ, ദൈനംദിനജീവിതത്തിലെ സാധാരണ തെററുകൾ (mistakes) മറവികൾ (forgettings) എന്നിവയിലുമാണു°. പുരാതനരുടെകല്പിതകഥകൾ, ഇതിഹാസങ്ങൾഎന്നിവയിലും അബോധമനസ്സിന്റെ വ്യാപാരങ്ങൾ പതിഞ്ഞു° കിടക്കുന്നു. മററു മനഃശാസ്ത്രസമ്പ്രദായങ്ങൾക്കൊന്നിനും കഴിഞ്ഞിട്ടില്ലാത്തവിധം മാനസികാപഗ്രഥനസമ്പ്രദായത്തിനു° അബോധമനസ്സിന്റെ വ്യാപാരങ്ങളെ കണ്ടുപിടിക്കാൻ കഴിയുന്നു.

ഈഗോ, സൂപ്പർ ഈഗോ, ഇട്ട്° എന്നിവകൊണ്ടാണു° ഒരു വ്യക്തിയുടെ മനോമണ്ഡലത്തെ ഫ്രായിഡ്° തരംതിരിക്കുന്നതു°. ജന്മ വാസനാപരമായ അഭീഷ്ടങ്ങളുടെ ആകത്തുകയാണു° ഇട്ട്°. ജന്മവാസന അതിൽ ശക്തിനിറയ്ക്കുന്നു. എന്നാൽ അതിനു° ഏകീകരണമോ സംഘടനയോ ഇല്ല. ജന്മവാസനാപരമായ ആവശ്യങ്ങളെ സംതൃപ്തമാക്കുവാനുള്ള ഒരു പ്രേരണയെ അതിനുള്ളൂ. പ്രകൃത്യാ, ഇട്ട്° മൂല്യങ്ങളേയോ നന്മതിന്മകളെയോ സദാചാരത്തേയോ അറിയുന്നില്ല "

മാനസികവ്യാപാരത്തിന്റെ പ്രസക്തമായ ഒരു സംഘടനയാണു° ഈഗോ. (The coherent organisation of mental process) ഈഗോ യുക്തിബുദ്ധിപൂർവകമായ ജാഗരൂകതയ്ക്കും ഇട്ട്° ഇണങ്ങാത്ത-കുതറിനില്ക്കുന്ന-വികാരത്തിനും വേണ്ടി നിലകൊള്ളുന്നു. ജന്മവാസനകളും ബാഹ്യലോകവും അല്ലെങ്കിൽ യാഥാർത്ഥ്യവും തമ്മിലുള്ള ഏകീകരണത്തിന്റെ സിദ്ധാന്തമാണു° ഈഗോ. ബാഹ്യലോകത്തിന്റെ സ്വാധീനശക്തിയിൽ പരിഷ്കൃതമായ ഇട്ടിന്റെ ഒരു ഭാഗമാണു° ഈഗോ എന്നും പറയാം.

ബോധമനസ്സാണു° മാനസികജീവിതത്തിന്റെ സാരം എന്ന അഭിപ്രായത്തെ മാനസികാപഗ്രഥനക്കാർ അംഗീകരിക്കു

# നമ്മുടെ  ബാപ്പുജി

**കൈനിക്കര കുമാരപിള്ള**

മഹാത്ഭുതങ്ങളുടെ കാലമാണിതു്. പ്രകൃതിയുടെ അക്ഷയമായ ശക്തിസംഭാരത്തിന്റെ രഹസ്യകവാടം കണ്ടുപിടിച്ചു് തള്ളിപ്പൊളിച്ച ശാസ്ത്രജ്ഞൻ അതിൽനിന്നു് മഹത്തായ അനുഗ്രഹത്തിനും മഹത്തരമായ നിഗ്രഹത്തിനും പര്യാപ്തമായ അസംഖ്യം ശക്തികൾ വലിച്ചു പുറത്തെടുത്തു് അവകൊണ്ടു് ക്രീഡിക്കുകയാണു്. നമ്മുടെ ബുദ്ധിയെ ക്ഷണിപ്പിക്കുകയും വിശ്വാസത്തെ വിഷമിപ്പിക്കുകയും ചെയ്യുന്ന എത്രയെത്ര നവംനവങ്ങളായ വിസ്മയങ്ങളാണു് അയാൾ നിത്യമെന്നോണം നിർമ്മിച്ചു് നമ്മെ അമ്പരപ്പിക്കുന്നതു്! അപരിമേയങ്ങളായ സ്ഥലകാലങ്ങളിൽ അനന്തമായി പരന്നുകിടക്കുന്ന പ്രപഞ്ചത്തെ ചുരുക്കിക്കൂട്ടി കൈക്കുള്ളിൽ ഒതുക്കിക്കഴിഞ്ഞിരിക്കുന്ന ആ സാഹസികൻ ഇനി സർവ്വസംഹാരങ്ങളുടെ നിത്യരഹസ്യംകൂടി കണ്ടുപിടിച്ചു് ആ ചുമതലകൂടി സ്വയം സ്വേച്ഛാനുസാരം നിർവഹിക്കാനാണു് സന്നാഹമൊരുക്കുന്നതു്. റാഡാറും റോക്കററും സൂപ്പർഫോട്ട്റസ്സും ഹെലിക്കോപ്റ്ററും ജെററ്പ്ലേയ്നും, അണുബോംബും ആററംബോബും ഹൈഡ്റജൻബോംബുംകൊണ്ടു്

---

നില്ല. അതു മാനസിക ജീവിതത്തിന്റെ ഒരു അംശമെന്നേ അവർ പറയുന്നുള്ളു. ബോധമനസ്സിനേയും അബോധമനസ്സിനേയും വേർതിരിക്കുന്നതിലാണു് മാനസികാപഗ്രഥനം അധിഷ്ഠിതമായിരിക്കുന്നതു്. മാനസികവ്യാപാരങ്ങളെ കൂട്ടിച്ചേർത്തു് അതിനൊരു സമാധാനം നൽകുന്ന ഈഗോക്കു് ഫ്രായിഡ് കല്പിക്കുന്ന പ്രാധാന്യം അനല്പമാകുന്നു.

കലാപരമായ സൃഷ്ടികൾക്കു് ഈഗോയോടുള്ള ബന്ധത്തെ ഫ്രായിഡ് വെളിപ്പെടുത്തിയിട്ടുണ്ടു്. എന്നാൽ കലാപരമായ മനോജ്ജീവന (inspiration) ത്തിന്റെ ഉറവു് ഇട്ട് ആകുന്നു. യുക്തിക്കു ചേരാത്ത കലാസ്വഭാവവും കലയുടെ സ്വഭാവവും കലയുടെ രഹസ്യാത്മകത്വം നൽകുന്നതും ഈ ഇട്ട് തന്നെയാണു്. മനോമണ്ഡലത്തിന്റെ ഇരുണ്ടു് കിടക്കുന്ന ഇട്ടിൽ നിന്നാണു് കലാകാരനു് അവനെ സംബന്ധിച്ചു് പെട്ടെന്നുള്ള ആവേശങ്ങളും പ്രേരണകളും ലഭിക്കുന്നതു്. ആത്മീയാഭിനിവേശങ്ങളും തൽസംബന്ധമായ ഉന്നതാഭീഷ്ടങ്ങളും ആദർശപരമായ അഭിവാഞ്ഛകളുമെല്ലാം സൂപ്പർ ഈഗോയുടെ പ്രത്യേക സൃഷ്ടികളാകുന്നു.

വിഭ്രാന്തമായിത്തീൎന്നിരിക്കുന്ന ആധുനിക ലോകത്തിന്റെ മുൻപിൽ, ഇതിൽനിന്നെല്ലാം ഭിന്നവും, ഇതിനോടെല്ലാം തുറന്ന ഒരു വെല്ലുവിളിയുമായി, ഉയൎന്നുനിന്ന മറെറാരു മഹാത്ഭുതമുണ്ട്—ഒരു മനുഷ്യൻ—ലോകത്തോളംതന്നെ, മനുഷ്യവംശത്തോളംതന്നെ മഹത്വം പ്രാപിച്ച ഒരു ചെറിയ അസ്ഥിമാത്ര ശരീരത്തിൽ—മണ്ണിൽനിന്ന് മനുഷ്യനായി ജനിച്ച്, മനുഷ്യനായി ജീവിച്ച്, മനുഷ്യനായി മനുഷ്യലോകത്തിൽ വ്യാപരിച്ചുകൊണ്ട് മനുഷ്യനിലുള്ള ഈശ്വരത്വത്തിന്റെ പരമാവധി തെളിയിച്ചുകാട്ടിയ ഒരു മഹാസത്വൻ — അപൂൎവ്വദൃഷ്ടമായ ആത്മാഹുതിയുടെ പാവനമായ പാവകജ്വാലകൾ പണിഞ്ഞുകൊട്ടത്തകനകരഥത്തിൽ കയറി നമ്മുടെ കൺമുൻപിൽവച്ചുതന്നെ വിണ്ണേറിയ അനശ്വരനായ ഒരു മൎത്ത്യൻ—നമ്മുടെ ബാപ്പുജി—സ്വാതന്ത്ര്യഭാരതത്തിന്റെ ജന്മദാതാവായ കൎമ്മയോഗി— മഹാത്മാ ഗാന്ധി.


ലേഖകൻ.

### അത്ഭുതമനുഷ്യൻ.

ഒരു പ്രദേശംമുഴുവൻ, അനേകലക്ഷം മനുഷ്യരും മററു ജീവികളുമുൾപ്പെടെ, ഭസ്മീകരിക്കാനും. പിന്നീട് ദീൎഘകാലത്തേക്ക് അവിടെ ജീവിതം അസാദ്ധ്യമാക്കിത്തീൎക്കാനും കെൽപുള്ള ആററംബോംബാണ് പാശ്ചാത്യസംസ്കാരത്തിന്റെ പരിണതഫലം, ലക്ഷണയുക്തമായ പ്രതിരൂപം. അതിന്റെ സമഗ്രവും നിൎഭയവുമായ നിഷേധമാണ്, അതിന്റെ അപരകോടിയാണ്, മരണത്തേക്കാൾ ശോചനീയമായ അടിമത്തത്തിന്റെ നരകത്തിൽനിന്ന് ഒരു മഹാജനതയെ ആയുധം തൊടാതെയും തൊടീക്കാതെയും സ്വാതന്ത്ര്യജീവിതത്തിന്റെ സ്വൎഗ്ഗത്തിലേക്ക് ഉണൎത്തി ഉയൎത്തിയ ഈ ഭാരതീയന്റെ അനന്യദൃശ്യമായ ആത്മീയശക്തി.

ചിന്താശീലവും പരമാൎത്ഥബോധവും ഉള്ള ഏതൊരു മനുഷ്യനും ആധുനികലോകത്തിലെ ഏററവും വലിയ മഹാത്ഭുതം മഹാത്മാഗാന്ധിയാണെന്ന സമ്മതിച്ചുപോകും. വിശ്വഹൃദയത്തെ സ്തംഭിപ്പിച്ച ആ ആത്മബലിയെ തുടൎന്ന് ലോകം ഒന്നാകെ അനപേക്ഷിതമായി അനൎഗ്ഗളമായിച്ചൊരിഞ്ഞ അശ്രുനിവാപം അതിനു തെളിവാണ്.

അദ്ദേഹത്തിന്റെ ജീവിതം പലപ്രകാരത്തിലും അത്ഭുതകരമാണ്. നമ്മെ ആദ്യമായി അത്ഭുതപ്പെടുത്തുന്നതു് അദ്ദേഹത്തിന്റെ വംശത്തിലോ കുടുംബത്തിലോ ലോകോത്തരനായ ഒരു മഹാത്മാവിന്റെ ആവിർഭാവത്തെ സൂചിപ്പിക്കുന്ന യാതൊരു പ്രത്യേകതയും കാണുന്നില്ല എന്നുള്ളതാണ്. ടാഗൂറിന്റേയോ നെഹ്റുവിന്റേയോ കാൎയ്യത്തിൽ കാണാൻ കഴിയുന്നതുപോലെ അസാധാരണമായ ഒരു പ്രതിഭയ്ക്കോ അന്ത:സത്തയ്ക്കോ ജന്മം കൊടുക്കാൻ കഴിയുന്ന പാരമ്പൎയ്യമോ വികാസം നൽകാൻ കഴിയുന്ന സാഹചൎയ്യമോ അവി

ടെയില്ല. ഏതെങ്കിലും അസാധാരണങ്ങളായ ജന്മസിദ്ധികൾ ബാല്യകൗമാരയൗവനങ്ങളിലെങ്ങും കരംചന്ദ് പ്രദർശിപ്പിക്കുന്നമില്ല. അസത്യത്തോടുള്ള പരാങ്മുഖത്വം, ഗുരുജനങ്ങളോടുള്ള ഭക്തി, കർത്തവ്യനിഷ്ഠ, ഇങ്ങനെ ഏതാനം ഗുണങ്ങളാണു് ബാലനായ ഗാന്ധിയിൽ നാം കാണുന്നതു്. മഹത്വത്തിൻെറ ബീജങ്ങളാണിവ, സംശയമില്ല. പക്ഷേ ഈ ഗുണങ്ങൾ കാട്ടിയിട്ടുള്ള എത്രം ലക്ഷം ബാലന്മാർ ലോകത്തിലുണ്ടായിട്ടുണ്ടു്! അവരെല്ലാം അവരവരുടെ ഇടുങ്ങിയ ജീവിതവൃത്തങ്ങളിൽ കറങ്ങിത്തിരിഞ്ഞു് ആരുമാരുമറിയാതെ മൺമറയുമ്പോൾ ഈ ഒരു ബാലൻ ലോകത്തിൻെറ മുഴുവൻ ശ്രദ്ധയെ ആകർഷിച്ച മഹാമഹത്വം പ്രാപിച്ചതു് ഒരു വലിയ അത്ഭുതമല്ലേ? എന്താണു് ഈ അത്ഭുതത്തിൻെറ രഹസ്യം? കേവലം സാധാരണനായ ഒരു ബാലൻ ലോകത്തിലേ അനിതരസാധാരണനായ ഒരു മഹാത്മാവായി പരിണമിച്ചതു് എങ്ങനെയാണു്?

### ജാതകത്തിൻെറ പ്രത്യേകത.

ഈ പ്രശ്നത്തിനും, ഇതുപോലെയുള്ള മററു പ്രശ്നങ്ങൾക്കും വളരെ എളുപ്പത്തിൽ നൽകാവുന്നതും നാം നൽകാറുള്ളതുമായ ഒരുത്തരമുണ്ടു് — 'ഓരോരുത്തരുടെ ജാതകം ഓരോവിധത്തിലാണു്' എന്നു്. ഇതിൽ അല്പം പരമാർത്ഥവും കണ്ടേക്കാം. ജാതക ശബ്ദത്തിന നാം നൽകുന്ന അർത്ഥത്തെ ആശ്രയിച്ചിരിക്കും അതിൻെറ പാരമാർത്ഥികത. അതെങ്ങനെയിരുന്നാലും ആ ഉത്തരം കൊണ്ടു സമാധാനപ്പെടാൻ ഗാന്ധിജി ഒരിക്കലും നമ്മെ അനുവദിച്ചിട്ടില്ല. താൻകേവലം സാധാരണനാണെന്നു് അദ്ദേഹം ആവർത്തിച്ചാവർത്തിച്ച അസംഖ്യം പ്രാവശ്യം നമ്മോടു പറഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിനു് ആർജ്ജിക്കാൻ കഴിഞ്ഞ ശക്തികളും നിർവഹിക്കാൻ കഴിഞ്ഞ കൃത്യങ്ങളും അദ്ദേഹത്തെപ്പോലെ ജീവിക്കുകയും ശ്രമിക്കുകയും ചെയ്യുന്ന ഏതൊരാൾക്കും സാധിക്കുമെന്ന സിദ്ധാന്തമാണു് അദ്ദേഹം നമ്മേയും ലോകത്തേയും വിശ്വസിപ്പിക്കാൻ നിരന്തരം യത്നിച്ചതു്.

അദ്ദേഹത്തിൻെറ ജീവിതം ശ്രദ്ധിച്ചു പഠിക്കുന്ന ആർക്കും ഒരു വസ്തുത ബോദ്ധ്യമാകും—അദ്ദേഹത്തിൻെറ മഹത്വം പെട്ടെന്നുണ്ടായതല്ലാ, അനുക്രമമായ ഒരു വികാസമാണു്, ദീർഘവും ക്ലേശഭൂയിഷ്ഠവുമായ ഒരു പരിണാമമാണു് എന്നു; അതു് ജന്മസിദ്ധിയല്ല, കർമ്മസിദ്ധിയാണു് എന്നു്. ജന്മസിദ്ധമായ എന്തോ ഒന്നു് ആ മഹത്വത്തിൻെറ പ്രാപ്തിക്കു് അദ്ദേഹത്തെ സഹായിച്ചിരിക്കണം—സാധാരണ ജനങ്ങളിൽ പ്രായേണ പ്രത്യക്ഷപ്പെടാത്തതോ പൂർണ്ണവികാസം പ്രാപിക്കാത്തതോ ആയ എന്തോ ഒന്നു്. അതായിരിക്കണം അദ്ദേഹത്തിൻെറ വിജയരഹസ്യം, ആ ജാതകത്തിൻെറ പ്രത്യേകത.

### സത്യോപാസകൻ.

ഗാന്ധിജിയിൽ സവിശേഷം ദർശനീയമാകുന്നഗുണം തീവ്രമായ സത്യോപാസനയാണു്. സ്വജീവിതത്തേ സത്യാന്വേഷണത്തിൻെപര്യായമാക്കുകയാണല്ലോ അദ്ദേഹം ചെയ്തതു്. ചെറുപ്പത്തിൽ സത്യതല്പരത പ്രദർശിപ്പിക്കുന്ന അസംഖ്യം ആളുകൾ അനന്തരകാലത്തു് അസത്യവാന്മാരായി പരിണമിക്കാറുണ്ടു്. സമുദായജീവിതം അടിമുടി അസത്യംകൊണ്ടു നിറഞ്ഞിരിക്കുന്നു എന്നുള്ളതാണു് അതിൻെറ പ്രധാനകാരണം, സത്യത്തിൻെറ പരാജയവും അസത്യ

ത്തിന്റെ വിജയവുമാണു് നാം എവിടെയും കാണുന്നതു്. സാന്ദ്രമായി അസത്യം നിറഞ്ഞ അന്തരീക്ഷത്തിൽ നമ്മുടെ ബാല്യത്തിൽ തളിരിടുന്ന സത്യപ്രതിപത്തി വളരെ വേഗം വാടിക്കരിഞ്ഞുപോകുന്നു. ഗാന്ധിജിയുടെ ജീവിതത്തിലും നമ്മിൽ ഏതൊരാളിന്റേയും ജീവിതത്തിലെന്നപോലെ അസത്യത്തിലേക്കു വഴുതി വീഴാൻ സഹായിക്കുന്ന സന്ദർഭങ്ങൾ എത്രവേണമെങ്കിലും ഉണ്ടായിരുന്നു. പക്ഷേ അദ്ദേഹം സത്യത്തിൽ ഉറച്ചുനിന്നു. സത്യത്തോടു് ഗാഢമായ പ്രതിപത്തിയുണ്ടായാൽമാത്രം പോരാ അതിനു്. നമ്മിൽ പലരും അസത്യത്തിൽ വിഹരിക്കുന്നതു് അതിനോടു മമതയുണ്ടായിട്ടല്ല, സത്യത്തോടു കൂറില്ലാഞ്ഞിട്ടുമല്ല. അസത്യം സമ്മാനിക്കുന്ന താൽക്കാലികമായ സൗഖ്യം തിരസ്കരിച്ചു് സത്യത്തിന്റെ നിത്യമായ ക്ലേശം സ്വയം വരിക്കുന്നതിനുള്ള ഇച്ഛാശക്തി, will Power, ഇല്ലാഞ്ഞിട്ടാണു്. ഗാന്ധിജിക്കു് അതുണ്ടായിരുന്നു. ആ ശക്തിയെ അദ്ദേഹം അനുനിമിഷം സശ്രദ്ധം വളർത്തിക്കൊണ്ടേയിരുന്നു. ഒടുവിൽ സുദീർഘമായ ആ സാധനയുടെയും തപസ്യയുടെയും ഫലമായി, ലോകത്തെ മുഴുവൻ ഒറ്റയ്ക്കുനിന്നു നേരിടുന്നതിനു് അദ്ദേഹത്തെ ശക്തനാക്കിയ അധൃഷ്യമായ ആത്മവീര്യമായി അതു വിജൃംഭിച്ചു.

അപ്രതിഹതമായ ഇച്ഛാശക്തിയാൽ സദാപരിരക്ഷിതവും പരിപുഷ്ടവുമായ ദൃഢവും ഉഗ്രവും ആയ സത്യവ്രതമാണു് ഗാന്ധിജിയുടെ മഹത്വത്തിന്റെ രഹസ്യം.

### സത്യസങ്കല്പം.

മഹാത്മാഗാന്ധിയുടെ ജീവിതവും അതു് ആവിഷ്കരിക്കുന്ന സന്ദേശവും ശരിക്കു മനസ്സിലാകണമെങ്കിൽ ആദ്യമായി അദ്ദേഹത്തിന്റെ സത്യസങ്കല്പം മനസ്സിലാകണം. സത്യം എന്ന വാക്കു് നാം രണ്ടർത്ഥത്തിൽ ഉപയോഗിക്കാറുണ്ടു്. യഥാർത്ഥമായതു്, പരമാർത്ഥമായതു്, എന്ന അർത്ഥത്തിലും, മനോവാക്കർമ്മങ്ങളുടെ അനുരഞ്ജനം, സത്യസന്ധത, നിഷ്കപടത, എന്ന അർത്ഥത്തിലും. ഒന്നു ബാഹ്യവും മറ്റേതു് ആന്തരവുമാണു്. പക്ഷേ ഇവതമ്മിൽ അഭേദ്യമായ ബന്ധമുണ്ടു്. പൂർണ്ണമായ സത്യസന്ധതയിൽക്കൂടിയല്ലാതെ പരമമായ സത്യത്തിന്റെ സാക്ഷാൽകാരം സാദ്ധ്യമല്ല. ഒന്നു മാർഗ്ഗവും മറ്റേതു് ലക്ഷ്യവുമാണു്. ഗാന്ധിജി ഈ രണ്ടർത്ഥത്തിലും സത്യശബ്ദത്തെ ഉപയോഗിച്ചിട്ടുണ്ടു്. രണ്ടിനും പലപ്പോഴും അഭേദം കല്പിച്ചിട്ടുമുണ്ടു്.

ഗാന്ധിജിക്കു് ഈശ്വരൻ സത്യവും സത്യം ഈശ്വരനുമാണു്. അതുകൊണ്ടു് ഈശ്വരസാക്ഷാൽക്കാരത്തിനുള്ള യത്നവും സത്യാന്വേഷണവും പര്യായങ്ങളായിത്തീരുന്നു. ജീവിതം ആസകലം സത്യംകൊണ്ടു് ഉദ്ദീപ്തമാകുമ്പോൾ മാത്രമേ ഈശ്വരനെ സാക്ഷാൽക്കരിക്കാൻ സാധിക്കു എന്നും സിദ്ധിക്കുന്നു. ഏകവും അവിഭാജ്യവുമായ ജീവിതത്തെ അറകളായി തിരിച്ചു് ഒന്നു രണ്ടെണ്ണത്തിൽ സത്യവും മറ്റെല്ലാറ്റിലും അസത്യവുംകൊണ്ടു നിറക്കാൻ യത്നിക്കുന്ന ഇന്നത്തെ പരിഷ്കൃതമായ ജീവിതസംവിധാനം ഇതിന്റെ വെളിച്ചത്തിൽ നിരർത്ഥകവും നിഷിദ്ധവുമാണു്.

ഗാന്ധിജി ലോകത്തിനു നൽകിയിട്ടുള്ള ഏറ്റവും വിപ്ലവാത്മകമായ സംഭാവന ഈ സമഗ്രമായ സത്യദർശനമാണു്. ഒരു പുതിയ സംഭാവനയാണതു്. എല്ലാ ആചാര്യന്മാരും സത്യത്തെ അനുശാസിച്ചിട്ടുണ്ടു്. എങ്കിലും സത്യത്തിനും സത്യസന്ധതയ്ക്കും ഒരു പരിമിതമായ വ്യാഖ്യാനം മാ

ത്രമേ നാം നൽകിയിരുന്നുള്ളൂ. ജീവിതത്തിന്റെ പല മണ്ഡലങ്ങളിലും, ലോകനന്മയെ ലാക്കാക്കി ജീവിച്ചവർപോലും, അസത്യത്തെ മാന്യമായ ഒരു സ്ഥാനത്തുവച്ചു വാഴിച്ചിരുന്നു. ലക്ഷ്യം നന്നായിരിക്കണം എന്നേ അവർക്കു നിർബന്ധമുണ്ടായിരുന്നുള്ളൂ. മതപരവും രാഷ്ട്രീയവുമായ കാര്യങ്ങളിലും സ്ഥാപനങ്ങളിലും അവയുടെ വിജയത്തിനായി അസത്യത്തെ അവലംബിക്കാൻ നാം മടിക്കാറില്ല. അതൊരു തെറ്റായി കരുതുന്നില്ലെന്നു മാത്രമല്ല മേന്മയായി ഭാവിക്കുന്നുമുണ്ട്. അങ്ങനെയാണ് സത്യസ്വരൂപനായ ഈശ്വരനോടുള്ള ഭക്തി പ്രചരിപ്പിക്കാൻ വഞ്ചനകൾ പലതും നാം കാട്ടുന്നത്; രാഷ്ട്രത്തെ രക്ഷിച്ചു ബലപ്പെടുത്തി നീതിയും സമാധാനവും സ്ഥാപിക്കാൻ ചതികൾ പലതും പ്രയോഗിക്കുന്നത്. ചില പ്രത്യേക സന്ദർഭങ്ങളിലും ചില പ്രത്യേക കാര്യങ്ങളിലും അസത്യം അനുവദനീയവും അനുപേക്ഷണീയവുമാണെന്നുള്ള അസ്ഥിവാരത്തിലാണ് നമ്മുടെ സാമൂഹ്യജീവിതം ഇന്നു് ഉറപ്പിച്ചിട്ടുള്ളതു്.

ആ അസ്ഥിവാരത്തേയാണ് അബദ്ധജടിലമായ ഈ ധർമ്മസംഹിതയേയാണ് ഗാന്ധിജിയുടെ സത്യവ്യാഖ്യാനം തകിടംമറിക്കുന്നതു്. അധർമ്മത്തിൽക്കൂടി ധർമ്മത്തേ, അസത്യത്തിൽക്കൂടി സത്യത്തെ, സാക്ഷാൽകരിക്കാൻ സാധിക്കുമെന്നുള്ള സിദ്ധാന്തം സർവാനർത്ഥകരമായ ഒരു വ്യാമോഹമാണെന്നു് അദ്ദേഹം വ്യക്തമാക്കിയിരിക്കുന്നു. മാർഗ്ഗവും ലക്ഷ്യവും രണ്ടല്ല, ഒന്നാണ്.

ചിലകാര്യങ്ങളിൽ സത്യത്തിന്റെ പ്രശ്നമേ ഉദിക്കുന്നില്ലെന്നു നാം വിശ്വസിക്കുന്നു. ഉദാഹരണമായി നമ്മുടെ സ്നാനപാനാശനങ്ങൾ, ആരോഗ്യസംരക്ഷണം ഇത്യാദി ബോധപൂർവ്വം നാം ചെയ്യുന്ന ഏതൊരു പ്രവൃത്തിയിലും സത്യത്തിന്റെ പ്രശ്നം അനുഭവിക്കുന്നുണ്ടെന്നാണ് ഗാന്ധിജി ലോകത്തെ പഠിപ്പിച്ച മറ്റൊരു പുതിയപാഠം. ഒന്നു് ഒരുവിധത്തിലാണ് പ്രവർത്തിക്കേണ്ടതെന്നു് അറിഞ്ഞുകൊണ്ടു് സകല സന്ദർഭത്തിലും കാര്യം എത്രതന്നെ നിസ്സാരമായിരുന്നാലും, നാം സത്യഭംഗമാണു ചെയ്യുന്നതു്. ഇതിന്റെ വെളിച്ചത്തിൽ നമ്മുടെസകലപ്രവൃത്തികളും ഒന്നു പരിശോധിച്ചുനോക്കുമ്പോൾ ബോദ്ധ്യമാകും നാം ഓരോരുത്തരും അനുനിമിഷം സത്യഭംഗംചെയ്യുകയാണെന്നു്, ഗാന്ധിജിയുടെ സത്യാന്വേഷണം എത്രമാത്രം സൂക്ഷ്മവും ക്ലേശബഹുലവുമായിരുന്നു എന്നു്.

നിഷ്കൃഷ്ടവും ഏകാഗ്രവുമായ സത്യാന്വേഷണത്തിൽ ഏർപ്പെടുന്ന ഒരുവന് വളരെവേഗം അതിന്റെ അനിവാര്യഫലമായി ചില സിദ്ധാന്തങ്ങൾ സ്വീകരിക്കേണ്ടിവരും. ആ സിദ്ധാന്തങ്ങൾ ജീവിതത്തിന്റെ സകല അംശങ്ങളിലും നിർഭയം നിരുപാധികം പ്രായോഗിക്കേണ്ടിയുംവരും. പരമമായ സത്യം ഈശ്വരനാണെങ്കിൽ, പ്രപഞ്ചത്തിലുള്ള സകല ജീവരാശികളും ആ മഹാചൈതന്യത്തിന്റെ അംശങ്ങളാണ്. ആ ഐക്യത്തിന്റെ പ്രത്യക്ഷമായ അനുഭൂതിയിൽക്കൂടിയല്ലാതെ, സ്നേഹത്തിൽ, സേവനത്തിൽ, സ്വാത്മത്യാഗത്തിൽക്കൂടിയല്ലാതെ ആ മഹാസത്യത്തിന്റെ സാക്ഷാൽകാരം സാദ്ധ്യമല്ല. ഹിംസയുടെ ലേശമെങ്കിലും ഉൾക്കൊള്ളുന്ന ഏതൊരു കൃത്യവും ആ സത്യത്തിന്റെ നിഷേധവും, ആ സത്യത്തിന്റെ സാക്ഷാൽകാരത്തിനു പ്രതിബന്ധവുമാണ്. അഹിംസാവ്രതം അങ്ങനെ യഥാർത്ഥമായ സത്യാന്വേഷണത്തിന്റെ അഭേദ്യമായ ഘടകമായിത്തീരുന്നു.

## ഗാന്ധിജിയുടെ സ്നേഹം.

ഹിംസിക്കാതിരുന്നാൽമാത്രം പോരാ, സ്നേഹിക്കുകതന്നെ വേണം. ഗാന്ധിജിയുടെ സ്നേഹം ലോകവ്യാപകമാണ്. അതു് അശേഷം ദുർബ്ബലമല്ല. അതു പലപ്പോഴും വജ്രംപോലെ കഠിനവും നിശിതവുമാണ്. മനുഷ്യന്റെ പരമമായ നിലയേമാത്രം ലക്ഷീകരിക്കുന്ന പരിശുദ്ധമായ പരാത്ഥതൽപരതയാണതു്. മനുഷ്യനിലുള്ള ദുഷ്യങ്ങളോടും ദൌർബല്യങ്ങളോടും ഉറച്ച ഒരു സമരം അവനിൽ കുടികൊള്ളുന്ന ഈശ്വരാംശത്തിന്റെ വിമോചനത്തിനും വികസനത്തിനുമുള്ള സ്ഥിരമായ ഒരു യത്നം, ശത്രുമിത്രഭേദം അദ്ദേഹത്തിനില്ലാത്തതു് അതുകൊണ്ടാണ്. സകലരിലും ഉള്ള നന്മയുടെ ഉററമിത്രവും തിന്മയുടെ ബദ്ധശത്രുവുമാണദ്ദേഹം. അദ്ദേഹം നയിക്കുന്ന ഏതൊരു സമരവും ഒരു ശുദ്ധികലശമാണ്. അദ്ദേഹത്തിന്റെകൂടെ നിൽക്കുന്നവരും അദ്ദേഹത്തെ എതിരിടുന്നവരും അതിൽനിന്നു് പുറത്തുവരുന്നതു് ഒരുപോലെ ശുദ്ധീകൃതരായിട്ടാണ്. ആരും നശിക്കുന്നില്ല; വാസ്തവത്തിൽ പരാജയപ്പെടുന്നതന്നെയില്ല. ഇരുകൂട്ടരും ജയിക്കുകയാണ് ചെയ്യുന്നതു്. മനുഷ്യത്വത്തെ അധഃപതിപ്പിക്കുന്ന ക്ഷുദ്രശക്തികൾ നശിക്കുന്നു. മനുഷ്യത്വം വിജയിക്കുന്നു

അദ്ദേഹത്തേപ്പോലെ മനുഷ്യത്വത്തിന്റെ മഹനീയതയിൽ മനുഷ്യന്റെ ഈശ്വരത്വത്തിൽ, അചഞ്ചലമായി, പ്രായോഗികമായി വിശ്വസിച്ച മററൊരാചാൎയ്യനേക്കാണാൻ എളുപ്പമല്ല. ആ വിശ്വാസമാണ് അദ്ദേഹത്തിന്റെ നിരക്രമ പ്രതിരോധ സിദ്ധാന്തത്തിന്റെ ആത്മാവു്-അക്രമരാഹിത്യം അദ്ദേഹത്തിന്റെ കൈയിൽ ഒരു ഭിക്ഷാപാത്രമല്ല, ഒരു പരിചയുമല്ല, സർവശക്തമായ ഒരായുധമാണ്. ഉറയിൽ നിന്നൂരിയ ആത്മീയശക്തിയാണ്. അധൎമ്മത്തെ വേരോടെ അറുത്തു തള്ളാൻ അതിനുമാത്രമേ കെൽപുള്ളൂ അതു് സ്നേഹത്തിന്റെ ഖഡ്ഗമാണ്. പ്രതിയോഗിയെ അടിമയാക്കിവച്ചു നശിപ്പിക്കുന്ന അധൎമ്മത്തെ സംഹരിച്ചു് അയാളുടെ ശുദ്ധമായ മനുഷ്യത്വത്തെ മോചിപ്പിക്കുകയാണ് അതു ചെയ്യുന്നതു്. സ്നേഹസാമ്രാജ്യത്തിന്റെ വിസ്തൃതി വൎദ്ധിപ്പിക്കുകയാണ് അതിന്റെ ഏകലക്ഷ്യം........

ഇങ്ങനെ ഇനിയും എന്തെല്ലാം പറയാൻ കിടക്കുന്നു, ആ പറഞ്ഞാലൊടുങ്ങാത്ത മനുഷ്യമഹാത്മ്യത്തെപ്പററി! അതിനു് ഈ സന്ദർഭത്തിൽ, എന്നല്ല ഒരു സന്ദർഭത്തിലും സാധ്യമല്ലല്ലോ. ചുരുക്കിയേക്കാം.

ഏതു രൂപത്തിലുള്ള അധൎമ്മത്തോടും സന്ധിയില്ലാത്ത സമരം, മനുഷ്യരുടെ മൗലികമായ സാഹോദര്യത്തിന്റെയും, പൂൎണ്ണമായ സമത്വത്തിന്റെയും, നൈസൎഗ്ഗികമായ നന്മയുടെയും നിരുപാധികമായ അംഗീകാരം, വിശ്വവ്യാപകവും സ്വാത്ഥതയിൽനിന്നു നിശ്ശേഷം നിർമ്മുക്തവും, സൎവ്വസേവനാത്മകവുമായ പരിശുദ്ധസ്നേഹം, ഭൗതികശക്തിയുടെ പരിമിതിയിലും ആത്മീയശക്തിയുടെ അജയ്യതയിലുമുള്ള അടിയുറച്ച വിശ്വാസം, അചഞ്ചലമായ അഹിംസാവ്രതം ഇതെല്ലാമാണ് ഗാന്ധിജിയുടെ സ്വതന്ത്രവും സുധീരവുമായ സത്യാന്വേഷണം, അഥവാ അദ്ദേഹത്തിന്റെ ജീവിതം ഉൾക്കൊള്ളുന്നതു്.

ജനിക്കുകയും കുറേക്കാലം ജീവിച്ചിട്ടു് മരിച്ചു മൺമറയുകയും ചെയ്ത ഒരു വ്യക്തിയല്ല ഗാന്ധി. ഒരിക്കലും നശിക്കാത്ത ഒരു

മാറ്റമാണു്! ആ മാറ്റത്തെ ആദരിക്കാതെ ആ വ്യക്തിയെ ആദരിക്കുന്നതിൽ അർത്ഥമില്ല. ആ മാറ്റം വിശദമായി മനസ്സിലാക്കുകയും അതിനെ നിർഭയം അവലംബിക്കുകയും ചെയ്യാതെ അതിനെ ആദരിക്കാൻ സാധ്യവുമല്ല.

ലോകസംഗ്രഹാർത്ഥം ജീവിക്കുകയും ജീവൻ യജിക്കുകയും ചെയ്ത മഹാത്മാക്കളുടെ ഉത്തേജനത്താൽ അനേകം പ്രാവശ്യം ആലസ്യം വിട്ടുണന്നു്, കണ്ണുതുറന്നു്, കൈകാലുകൾ കുടഞ്ഞെണീററു് മനുഷ്യസമുദായം സാഹോദര്യത്തിലേക്കും സമാധാനത്തിലേക്കും ആശാപൂർവം നീങ്ങിയിട്ടുണ്ടു്. അപ്പോഴെല്ലാം അതിനെ തടഞ്ഞുനിർത്തി വഴിതെററിച്ചു കാട്ടു കയററി വീണ്ടും മാത്സര്യത്തിലേയ്ക്കും നാശത്തിലേയ്ക്കും പായിച്ചതു് ആ ആചാര്യന്മാരുടെ അന്ധന്മാരായ അനുയായികളാണെന്നുള്ള സത്യം നാം വിസ്മരിക്കരുതു്. അവക്കു പററിയ തെററു് ആചാര്യന്മാർവെട്ടിത്തുറന്ന അനശ്വരമായമാറ്റം വിഗണിച്ചു് അവരുടെ നശ്വരമായ മൂർത്തി ആരാധിച്ചതാണു്; മാറ്റത്തിൽ കാലൂന്നാതെ മാറിനിന്നു് അതിനെ വാഴ്ത്തിയാൽ മതിയെന്നു വ്യാമോഹിച്ചതാണു്. അതേ തെററുതന്നെ ഗാന്ധിജിയുടെ അനുയായികളെന്നു് സ്വയം അഭിമാനിക്കുന്ന അസംഖ്യം ആളുകൾ ഇന്നു് ആവത്തിച്ചുതുടങ്ങിയിട്ടുണ്ടു്. വലിയ അനത്ഥമാണതു. സത്യവ്രതനായ ആ കമ്മയോഗിയോടു കാട്ടാവുന്ന അങ്ങേഅററത്തെ അനാദരവും കൃതഘ്നതയുമാണതു്.

സത്യത്തിൻെറയും സ്നേഹത്തിൻെറയും മാറ്റമാണു് ഗാന്ധി. അതു് അത്യന്തം ഊജ്ജമമാണു്. പക്ഷേ മറെറാന്നും അതാകയില്ല. മറെറാന്നും ശാശ്വതമായ ശാന്തിയിലേയ്ക്കു നയിക്കുകയില്ല. അതിനെ വിഗണിക്കുന്നതു് ലോകത്തിനു് ആപത്താണു്. അതിനെ വിശ്വാസപൂർവം അവലംബിച്ചാൽ സർവനാശത്തിൻെറ ദംഷ്ട്രകളിൽ കുരുങ്ങിക്കഴിഞ്ഞിരിക്കുന്ന ഈ മുഹൂർത്തത്തിലും ലോകത്തിനു രക്ഷയുണ്ടു്.

A I. R-ൻെറ (തിരുവനന്തപുരം) അനുമതിയോടെ.

ശാസ്ത്രം

# അയസ്കാന്തസൂചി —എ. മാധവൻ

> 'മനുഷ്യപ്പുഴുക്കൾ', 'ലെനിന്റെകൂടെ' തുടങ്ങിയനിരവധി ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള മലബാറിലെ പ്രശസ്തസാഹിത്യകാരനാണു് ഈ ശാസ്ത്രീയലേഖനം രചിച്ചിട്ടുള്ളതു്.
>
> എഡിററർ.

ഇംഗ്ലീഷിൽ കോമ്പസ്സെന്നും മലയാളത്തിൽ 'വടക്കുനോക്കിയന്ത്രം' എന്നും പറഞ്ഞുവരുന്നതു് സ്ഥലത്തിലും ജലത്തിലും ആകാശത്തിലും ദിക്കു് നിർണ്ണയിക്കുവാൻ ഉപയോഗിക്കുന്ന ഒരു യന്ത്രത്തെയാണു്.

മനുഷ്യസമുദായത്തിന്നു് വളരെ പ്രയോജനപ്രദമായിട്ടുള്ള കണ്ടുപിടിത്തങ്ങളിൽ മാനവചരിത്രത്തിന്റെ മേൽ ഇത്രയും അധികം സ്വാധീനശക്തി ചെലുത്തിയിട്ടുള്ള വേറെ ഒന്നു ഉണ്ടോ എന്നു സംശയമാണു്. എന്നാൽ അതിന്റെ ശാസ്ത്രീയമോ ചരിത്രപരമോ ആയ പ്രാധാന്യത്തെ നാം തീരെ അവഗണിക്കുകയാണു് ചെയ്തിട്ടുള്ളതു്. ഉദ്ദേശം ക്രിസ്ത്വാബ്ദം എട്ടാംനൂററാണ്ടിൽ ചൈനയിൽ ഉപയോഗിച്ചുതുടങ്ങിയ അയസ്കാന്തസൂചി പിന്നീടുണ്ടായിട്ടുള്ള പല കണ്ടുപിടിത്തങ്ങൾക്കും സഹായകമായിട്ടുണ്ടു്. നാം അധിവസിക്കുന്ന ഭൂമിയെക്കുറിച്ചു് കൂടുതൽ പരിജ്ഞാനം സമ്പാദിക്കുവാൻ മനുഷ്യൻ ചെയ്ത ശ്രമങ്ങളിൽ എല്ലാംതന്നെ ഈ യന്ത്രം അതിപ്രധാനമായ പങ്കുവഹിച്ചിട്ടുണ്ടു്. അയസ്കാന്തസൂചിയുടെ കണ്ടുപിടുത്തത്തിന്നുമുമ്പു് ദിക്കുകളെ നിർണ്ണയിക്കുവാൻ അവലംബിച്ചിരുന്ന മാർഗ്ഗങ്ങളെത്തന്നെയാണു് അവൻ ഇതുവരെ ആശ്രയിച്ചിരുന്നതെങ്കിൽ നാം ഇന്നു് പഠിക്കുവാൻ ഉപയോഗിക്കുന്ന ഭൂപടങ്ങളും ഭൂമിശാസ്ത്രപരമായ പുസ്തകങ്ങളും വളരെ വിരളമായ വിവരമേ നമുക്കു തരുമായിരുന്നുള്ളു.

ആദികാലത്തു് ദിക്കുകളെ നിർണ്ണയിക്കുവാൻ സൂര്യചന്ദ്രന്മാരെയും നക്ഷത്രങ്ങളേയുമാണു് മനുഷ്യൻ ആധാരമാക്കിയിരുന്നതു്. അതുകൊണ്ടു് പ്രകൃതിയുടെ പ്രകോപങ്ങൾക്കു് വശപ്പെട്ട അന്തരീക്ഷത്തിൽ മനുഷ്യർക്കു തെക്കും വടക്കും നിശ്ചയമില്ലാതെ അന്നു് ഉഴലേണ്ടിവന്നിട്ടുണ്ടായിരിയ്ക്കും. കൂടാതെ ഭൂമി തിരിയുന്ന ഒരു ഗോളമായതുകൊണ്ടും അതിന്റെ അച്ചുതണ്ടിന്മേൽ തിരിയുന്നതിന്നു പുറമേ സൂര്യന്നു ചുററും പ്രദക്ഷിണംവെയ്ക്കുന്നതുകൊണ്ടും ആ പ്രദക്ഷിണംവെയ്ക്കലിൽ ഭൂമിയുടെ ചായലും ചരിയലും കാരണം സൂര്യൻ യഥാർത്ഥമായി കൊല്ലത്തിൽ രണ്ടുദിവസം മാത്രമേ നേരെ കിഴക്കുദിക്കിൽ ഉദിക്കുന്നുള്ളു. അതുകൊണ്ടു് ആ ദിവസങ്ങൾ ഏതാണെന്നു് സാധാരണക്കാരനു് ഒട്ടും നിശ്ചയമില്ലാതാകുന്നു. ഓരോദിവസം യഥാർത്ഥമായ കിഴക്കിൽനിന്നു് എത്രകണ്ടു തെക്കോട്ടു മാറിയിട്ടാണു് അഥവാ വടക്കോട്ടു മാറിയിട്ടാണു് സൂര്യൻ ഉദിക്കുന്നതെന്നു് അറിയുവാൻ ഒരു മാർഗ്ഗവും ഇല്ലായിരുന്നു. ഇപ്പറഞ്ഞതു് നക്ഷത്രങ്ങളെ സംബന്ധിച്ചും ചന്ദ്രനെപ്പററിയും വാസ്തവമാണു്. അതുകൊണ്ടു് യഥാർത്ഥമായ ദിക്കു് നിർണ്ണയം സാധാരണക്കാരനു് പ്രകൃതി നിരീക്ഷിച്ചു് സാധിക്കുവാൻ എളുപ്പമായിരുന്നില്ല. ഒരു സാധാരണക്കാരനു് ഇതത്ര പ്രധാനമായൊരു സംഗതിയായിരുന്നിരിക്കില്ല. എന്നാൽ പരപ്പേറിയ വിജനപ്രദേശങ്ങളിലൂടെ പലാവശ്യങ്ങൾക്കുമായി യാത്രചെയ്യേണ്ടിവന്നി

രുന്നവക്കം കാററം കോളും ഇളകിമറിയു ന്ന കടലുകളിൽകൂടി പായക്കപ്പലുകളും കൊണ്ടു് യാത്രചെയ്യേണ്ടിവന്നിരുന്ന നാവികന്മാക്കും ദിക്കുകരം അറിയേണ്ടുന്നതു് അത്യാവശ്യമായിരുന്നു. അയസ്കാന്ത സൂചിയുടെ കണ്ടുപിടുത്തം ദിക്കുകളെ തിരിച്ചറിയുവാൻ ഉപകരിക്കത്തക്കവണ്ണം മനുഷ്യനു് സ്വാധീനമുള്ള ഒരു യന്ത്രം നിമ്മിക്കുവാൻ സഹായിച്ചു. അതോടൊപ്പം കപ്പൽ യാത്ര മനുഷ്യനധികം സ്വാധീനമാവുകയും ചെയ്തു.

മാക്കോപോളോയുടെ യാത്രകരം, വാസ്കോഡിഗാമയുടെ കോഴിക്കോട്ടേയ്ക്കുള്ള യാത്ര, കൊളമ്പസ്സിന്റെ നവീനലോക കണ്ടുപിടുത്തം, ആഫ്രിക്കയിൽ സ്റ്റാൻലിയുടെയും ലിവിങ്ങ്സ്റ്റണ്ണിന്റേയും ഗവേഷണങ്ങരം, മഗലന്റേയും ഡ്റേയ്ക്കിന്റേയും ലോകപര്യടനം, ക്യാപ്ടൻ കുക്കിന്റെ യാത്രകരം, നാൻസെന്റെ ഉത്തരധ്രുവത്തിലേയ്ക്കുള്ള യാത്ര, അമുൺഡ്സെന്റേയും സ്കോട്ടിന്റേയും ദക്ഷിണ ധ്രുവയാത്രകരം; നിരവധി എവറസ്റ്റാരോഹണ പരിശ്രമങ്ങരം—ഇവയെല്ലാം സാധിതപ്രായമാക്കിത്തീത്തതു് നാം അത്രയൊന്നും പ്രാധാന്യം കല്പിക്കാത്ത അയസ്കാന്ത സൂചിയുടെ കണ്ടുപിടുത്തമാണു്.

അയസ്കാന്തസൂചിയെപ്പററി അറിയുന്നവരിൽ മിക്കപേക്കുംതന്നെ ആ യന്ത്രത്തിന്റെ നിമ്മാണത്തെപ്പററിയോ അതു നിമ്മിക്കുന്നവരുടെ വൈദഗ്ദ്ധ്യത്തെപ്പററിയോ അതു് ശരിക്കു് നടത്തുവാൻ ചില വഴിക്കുന്ന ആലോചനയേയോ സമയത്തേയോ പററിയോ വലിയ പിടുത്തമൊന്നുമില്ല.

ദിക്കുകളെ നിണ്ണയിക്കുവാൻ ഉപയോഗിക്കുന്ന യന്ത്രങ്ങരം രണ്ടുതരത്തിലുള്ളവയാണു്. ഭൂമിയുടെ കാന്തശക്തിയെ ഉപയോഗിച്ചു് ദിക്കുകളെ നിണ്ണയിക്കുന്ന അയസ്കാന്ത സൂചിയും ഭൂമിയുടെ ആകർഷ ശക്തിയും സ്വന്തം അച്ചുതണ്ടിന്മേൽ തിരിയുമ്പോരം ഉണ്ടാകുന്ന വേഗവും ഉപയോഗിച്ചു് നടത്തുന്ന ഗൈറോ കോമ്പസ്സും.

## അയസ്കാന്തസൂചി

ഏററവും ചുരുങ്ങിയ രൂപത്തിൽ അയസ്കാന്തസൂചിവെച്ച ഒരു യന്ത്രം ഒരു പാത്രത്തിൽ നടുക്കു് ഒരു മുനയിന്മേൽ നിറുത്തിയിട്ടുള്ള ഒരു കാന്തശക്തിയുള്ള ഇരുമ്പുസൂചിയൊ ഇരുമ്പുസൂചികളുടെ ഒരു കെട്ടോ ആയിരിക്കും. ഈ സൂചിയുടെ താഴത്തായി വൃത്താകാരത്തിൽ ദിക്കുകളെ രേഖപ്പെടുത്തിയ ഒരു തടിച്ച കടലാസു ഉറപ്പിച്ചിരിക്കും. കപ്പലുകളിൽ ഉപയോഗിയ്ക്കുന്ന അയസ്കാന്ത സൂചികരം ഒരിടത്തുറപ്പിച്ചു് അതിന്റെ അടുത്തു ഉറപ്പിച്ചിട്ടുള്ള ഒരു അടിസ്ഥാന ദർശിനിയെ ആസ്പദിച്ചു് നാവികന്മാർ ദിക്കുകളെ നിണ്ണയിക്കുന്നു: ഇക്കാലത്തു കപ്പലുകളിൽ ഉപയോഗിക്കുന്ന അയസ്കാന്ത സൂചികളിൽ ആ പാത്രം എന്തെങ്കിലും ഒരു ദ്രാവകം നിറച്ചതായിരിക്കും. അതിന്നു രണ്ടു ഉദ്ദേശങ്ങളുണ്ടു്: ഒന്നാമതായി കാന്തസൂചികളുടെ ഭാരം കുറയാൻ. രണ്ടാമതായി ദിക്കുകരം രേഖപ്പെടുത്തിയിട്ടുള്ള ആ തടിച്ച കടലാസ്സിന്നു് അധികം തിരിയുവാൻ സൌകര്യം കിട്ടാതിരിക്കാൻ. ഒന്നോ അതിലധികമോ സൂചികരം കൊണ്ടു് കാന്തശക്തിനിമ്മിക്കുകയും അതു് ഒരു കാർഡിലുറപ്പിച്ചു് ആ ദ്രാവകത്തിൽ കൃത്യമായി പൊന്തിക്കിടക്കത്തക്കവണ്ണം ചെമ്പുകൊണ്ടോ മറേറാ അതിനെ ഘനം പിടിപ്പിച്ചും ദ്രാവകം നിറച്ച പാത്രത്തിൽ വെക്കുന്നു. ഇതിന്റെ അത്ഥം ഈ കാർഡിനെ താങ്ങുന്ന കേന്ദ്രത്തിൽ അതിനു് പരിഗണനീയമായ ഭാരമൊന്നുമില്ലെന്നാണു്. അതുകൊണ്ടു് ഉരസലും

തേമാനവും ഏററവും കുറഞ്ഞ ഒരു തോതിലേക്കു താഴ്ത്തപ്പെടുന്നു. ആദ്യകാലങ്ങളിൽ ഉപയോഗിച്ചിരുന്ന കോമ്പസ്സുകളിൽ ഒരു സൂചിമാത്രമേ ഉപയോഗിച്ചിരുന്നുള്ളു. എന്നാൽ പിന്നീടു മനസ്സിലായി രണ്ടു സൂചികൾ ഉപയോഗിക്കുകയാണെങ്കിൽ അവയുടെ നീളത്തിൻെറ പകുതി ഇടവിട്ടു്—യന്ത്രത്തിനു് അധികം ഉറപ്പും സൂക്ഷ്മവും കിട്ടുമെന്നു്.

കൂടുതൽ സൂചികൾ ഉപയോഗിക്കാം. എന്നാൽ രണ്ടോ നാലോ ആണു് സാധാരണ ഉപയോഗിക്കാറുള്ളതു്. അവ തമ്മിലുള്ള ദൂരം മററു ചില ശാസ്ത്രീയ നിയമങ്ങളെ അനുസ്സരിച്ചും ആണു് നിർണ്ണയിക്കേണ്ടതും.

ഒന്നിലധികം സൂചികൾ ഉപയോഗിക്കുന്നതുകൊണ്ടു് ഉണ്ടാകുന്ന പ്രധാന മെച്ചം യന്ത്രത്തിൻെറ നീളംകൂട്ടാതെതന്നെ അതിൻെറ കാന്തശക്തി വർദ്ധിപ്പിക്കുവാൻ കഴിയുമെന്നുള്ളതാണു്. ഒരു കോമ്പസ്സ് നിർമ്മിക്കുമ്പോൾ സൂചി കേന്ദ്രത്തിൽ കിടന്നു തിരിയുമ്പോൾ ഉണ്ടാവുന്ന ഉരസലിനെ ജയിക്കത്തക്കവണ്ണം അതിന്നു കാന്തശക്തി ഉണ്ടായിരിക്കണം എന്നുള്ളതു് അത്യാവശ്യമാണു്. നേരെമറിച്ചു് കാന്തശക്തി ആവശ്യത്തിലധികം കൂടുന്നതു് ആശാസ്യമല്ല. മറെറാന്നാലോചിക്കുവാനുള്ളതു് സൂചികൾ കിടന്നു തിരിഞ്ഞു തുടങ്ങിയാൽ അതു് ഒരിക്കെ തിരിഞ്ഞെത്തുവാൻ കുറെ അധികം സമയം എടുക്കണം എന്നുള്ളതാണു്. അങ്ങിനെ അതു് തിരിയുവാനാവശ്യമായ സമയം കുറഞ്ഞുപോയാൽ കടലിൽക്കൂടിപോകുന്ന കപ്പലിൻെറ ചാഞ്ചാട്ടത്തോടൊപ്പംതന്നെ കാന്തസൂചിയും ചാഞ്ചാടുന്നതുകൊണ്ടു് അതൊരിക്കലും ഒരു സ്ഥിരമായ ദിക്കു് നിർണ്ണയത്തിന്നു് സഹായമാവുകയില്ല.

പാത്രത്തിൻെറ നടുക്കു് അടിയിൽനിന്നു പൊന്തിനിൽക്കുന്ന ഒരു തണ്ടിന്മേൽ ഒരു കടുപ്പമേറിയ കല്ലുറപ്പിച്ചു് അതിന്മേലാണു് സൂചി നിർത്തുക പതിവു്. ഇതുകൊണ്ടു സൂചിയുടെ താങ്ങും സൂചിയും തമ്മിലുള്ള ഉരസൽ വളരെ ത്യാജ്യമായ ഒരു ശതമാനമേ ഉണ്ടാവുകയുള്ളു.

സൂചിയുടെ തൊട്ടുതാഴെയായി പാത്രത്തിലെ ഏററവും ഉയർന്ന ആ താങ്ങിൻെറ ഉയരത്തിലാണു് ദിക്കുകൾ രേഖപ്പെടുത്തിട്ടുള്ള കാർഡു ഉറപ്പിക്കുന്നതു്. ഇതിൻെറ ആവശ്യം പാത്രം ഓരോഭാഗത്തേക്കു ചരിയുമ്പോൾ അതോടൊപ്പം കാർഡു ചരിയാതിരിക്കുവാനാണു്. കാന്തസംഘടനയെ ഒരു സമുദ്രമാർഗ്ഗത്തിൽ കഴിയുന്നതു നിശ്ചലമായി നിർത്തുവാൻ സൂചികളെ അവയുടെ ധരാകർഷണകേന്ദ്രം ആ താങ്ങിൻെറ ഉയരത്തിൽതന്നെ നിൽക്കത്തക്കവണ്ണം ഉറപ്പിക്കുന്നതാണു് അധികം നല്ലതു്. നിർഭാഗ്യവശാൽ ഇതു പ്രായോഗികമല്ല. ഭൂമിയുടെ കാന്തശക്തിയുടെ മദ്ധ്യരേഖയിൽ മാത്രമേ ഭൂമിയുടെ കാന്തശക്തി അതിനോടു സമാന്തരമായി പ്രവൃത്തിക്കുന്നുള്ളു. മററുള്ള അക്ഷരേഖകളിൽ കാന്തസൂചിയുടെ ഒരു ഭാഗം താഴ്ന്നും മറെറാരു ഭാഗം പൊന്തിയും നിൽക്കത്തക്കവണ്ണം ആണു് ഭൂമിയുടെ കാന്തശക്തിയുടെ പ്രവർത്തനം. അങ്ങിനെ ഒരു കാന്തസൂചിയെ സ്വതന്ത്രമായി വിട്ടാൽ സൂചിയുടെ ഉത്തരധ്രുവഭാഗം ഭൂമിയുടെ ഉത്തര ധ്രുവത്തിൽ ഭൂമിയിൽ കുത്തി സൂചിയുടെ ദക്ഷിണധ്രുവഭാഗം നേരെ മേല്പോട്ടായി നിൽക്കും. നേരെമറിച്ചു് ഭൂമദ്ധ്യരേഖ കടന്നു തെക്കോട്ടു കടന്നുപോകുന്നതായാൽ സൂചിയുടെ ഉത്തരധ്രുവം മേല്പോട്ടും ദക്ഷിണധ്രുവം കീഴ്പോട്ടുമായി നിൽക്കുവാൻ തുടങ്ങും. ഇതിനുള്ള പ്രതിവിധി സൂചിയെ ആ താങ്ങിന്നു ചുററും ഒരു വലയം ഇട്ടു ഉറപ്പിക്കുക

യാണ്. ഇതിൻെറ ഫലമായി കാന്തസം ഘടനയുടെ അടിഭാഗത്തിനു ഘനം കൂടുക യും അടിഭാഗത്തെ ഈ ഘനം കൂടുതൽ സൂചിയെ ചരിയാതെ നിർത്തുകയും ചെയ്യുന്നു.

വേണ്ടതുപോലെ നിർമ്മിക്കപ്പെട്ട ഒരു ദ്രാവക കോമ്പസ്സിലെ കാർഡു പാത്രത്തിനേക്കാൾ വളരെ കുറഞ്ഞ വ്യാസത്തോടു കൂടിയതായിരിയ്ക്കും. കപ്പൽ കിടന്നു തിരിയുമ്പോൾ പാത്രത്തിൻെറ അടിക്കുള്ള ദ്രാവകം അതിൽ കിടന്നു വട്ടം ചുറവാൻ തുടങ്ങും. പാത്രത്തിൻെറ മദ്ധ്യത്തിലുള്ള ദ്രാവകമാകട്ടെ ഏറക്കുറെ നിശ്ചലമായി നിൽക്കും. കാർഡു വേണ്ടുന്നത്ര ചെറുതാണെങ്കിൽ താരതമ്യേന നിശ്ചലമായ ദ്രാവകപ്രദേശത്തിലാണ് അതു സ്ഥിതി ചെയ്യുക. ഒരു വലിയ കാർഡാണെങ്കിൽ അതു് ദ്രാവകത്തിൻെറ ഇളകുന്ന ഭാഗത്തു് എത്തുകയും സ്വയം ഇളക്കപ്പെടുകയും ചെയ്യുന്നു.

ദ്രാവകം ഉപയോഗിച്ചിട്ടുള്ള അയസ്കാന്ത സൂചികൾ, അവയുടെ നിർമ്മാണത്തിലുള്ള കുഴപ്പങ്ങൾ ഉണ്ടായിരുന്നില്ലെങ്കിൽ വളരെ മുമ്പുതന്നെ ഉപയോഗിക്കുവാൻ തുടങ്ങുമായിരുന്നു. ഒന്നാമതായി ദ്രാവകങ്ങൾ ചൂടുപിടിക്കുമ്പോൾ അളവിൽ അധികമാവുകയും തണുക്കുമ്പോൾ അളവിൽ കുറയുകയും ചെയ്യുന്നതുകൊണ്ടു് ഈ ഏററക്കുറച്ചിലുകൾക്കു് വകയിരുത്തിയിരുന്നില്ലെങ്കിൽ വേനൽക്കാലത്തു് കോമ്പസ്സുകൾ പൊട്ടിപ്പോവുകയും തണുപ്പുകാലത്തു് അതിൽ ഒരു പോളഉണ്ടാവുകയും ചെയ്യും. ഈ കാരണംകൊണ്ടു ദ്രാവകത്തിനു വികസിക്കുവാൻ ഏർപ്പാടു ചെയ്യണം. പാത്രത്തിൻെറ അടിഭാഗത്തിനു് മേല്പോട്ടും കീഴ്പോട്ടും ഇളകുവാൻ അനുവദിക്കുന്ന ഒരു നിർമ്മാണപദ്ധതിയാണ് ഇതിനു് സാധാരണ അംഗീകരിക്കാറു്.

കോമ്പസ്സുകളിൽ സാധാരണ ഉപയോഗിക്കുന്ന ദ്രാവകം വെള്ളവും മദ്യവും കൂട്ടിക്കലർത്തിയ ഒന്നാണ്. ഈ മദ്യം അതിൽ ചേർക്കുന്നതു് തണുപ്പു് അധികരിയ്ക്കുമ്പോൾ വെള്ളം ഉറച്ചു കട്ടിയാകാതിരിക്കുവാനാണ്.

പാത്രത്തിനുമീതെ ഒരു ഗ്ലാസ്സു അടപ്പുണ്ടായിരിക്കും, ദിക്കുകൾ രേഖപ്പെടുത്തിയിട്ടുള്ള കാർഡു കാണുവാനുള്ള സൌകര്യത്തിനുവേണ്ടി. പാത്രത്തിൻെറ അടിഭാഗവും ഗ്ലാസ്സുകൊണ്ടാണ് നിർമ്മിക്കുന്നതു്, അതു അതിൻെറ താഴെവെച്ചിട്ടുള്ള വെളിച്ചത്തിനുള്ളിലേയ്ക്കു പ്രവേശിക്കുവാനുള്ള സൌകര്യത്തിനുവേണ്ടിയാണ്. കപ്പൽ എത്ര കിടന്നു മറിഞ്ഞാലും പാത്രം ചരിയാതിരിക്കത്തക്കവണ്ണം ഒരു സവിശേഷ സമ്പ്രദായത്തിലാണ് പാത്രത്തിൻെറ അടിഭാഗം ഉറപ്പിക്കുക പതിവു്.

മുൻകാലങ്ങളിൽ ദിക്കുകൾ രേഖപ്പെടുത്തിയിട്ടുള്ള കാർഡിൽ മദ്ധ്യത്തിലൂടെയുള്ള വരകളെക്കൊണ്ടു സൂചിപ്പിച്ചിരുന്ന 32 സമാന്തരബിന്ദുക്കൾ രേഖപ്പെടുത്തിയിരുന്നു. അങ്ങിനെ അടുത്ത രണ്ടു ബിന്ദുക്കളെ മദ്ധ്യമായി യോജിപ്പിച്ചാൽ $\frac{360}{32} = 11\frac{1}{4}$ യുള്ള ഒരു കോൺകിട്ടും. ആവിക്കപ്പലുകളുടെ ആവിർഭാവത്തിനുശേഷം ഈ $11\frac{1}{4}^\circ$ യുള്ള കോണുകളെക്കാൾ സൂക്ഷ്മമായി ദിക്കുകളെ സൂചിപ്പിക്കേണ്ടതു് ആവശ്യമായി വരികയും അങ്ങിനെ കാർഡിനെ 360° യായി വിഭജിക്കേണ്ടുന്ന ആവശ്യം വരികയും ചെയ്തു. കുറെക്കാലത്തേയ്ക്കു് 32 ബിന്ദുക്കളും 360° യും ഒരേ കാർഡിൽതന്നെ രേഖപ്പെടുത്തി ഉപയോഗിച്ചുപോന്നു. എന്നാലിപ്പോൾ ബിന്ദുക്കൾ രേഖപ്പെടുത്തുന്ന സമ്പ്ര

ദായം ഏതാണ്ടില്ലാതായിട്ടുണ്ടു്. പ്രധാനമായ 8 ദിക്കുകളെ മാത്രം കൂടുതൽ വ്യക്തമായി രേഖപ്പെടുത്തിയിരിയ്ക്കും. ഡിഗ്രിയായി കാർഡു വിഭജിക്കാൻ ആരംഭിച്ച ആദ്യകാലത്തു് വൃത്തത്തിലുള്ള കാർഡിനെ നാലായി വിഭജിച്ചു് ഓരോ സമകോണം 90° യായി വിഭജിച്ചു് 1 മുതൽ 90 വരെ വൃത്തത്തിൻെറ ഓരോ കാലാംശത്തിലും രേഖപ്പെടുത്തുക പതിവായിരുന്നു. എന്നാൽ പിന്നീടു് 1 മുതൽ 359 വരെ പൂർണ്ണവൃത്തത്തെ ഡിഗ്രിയായി വിഭജിച്ചു് രേഖപ്പെടുത്തുന്ന സമ്പ്രദായം നിലവിൽവന്നു.

കാന്തസൂചി ഉപയോഗിച്ചുണ്ടാക്കുന്ന വടക്കുനോക്കി ഭൂമിയുടെ ഉത്തരധ്രുവത്തിലേയ്ക്കു് കൃത്യമായി ചൂണ്ടിക്കാണിക്കുന്നില്ല എന്നുള്ള വാസ്തവം ഒരുപക്ഷേ മിക്കപേരും അറിഞ്ഞിട്ടില്ലായിരിക്കും. ഭൂമിശാസ്ത്രപരമായ ഉത്തരധ്രുവവും കാന്തസൂചി ചൂണ്ടിക്കാണിക്കുന്ന ഉത്തരധ്രുവവും തമ്മിൽ കുറച്ചന്തരമുണ്ടു്. ഈ ഭൂമിതന്നെ ഒരു വലിയ കാന്തസംഘടനയാണു്. ആ കാന്തസംഘടനയുടെ ഉത്തരധ്രുവം കാന്തസൂചിയെ ആകർഷിക്കുന്നതുകൊണ്ടാണു് സൂചി അങ്ങോട്ടു തിരിഞ്ഞുനിൽക്കുന്നതു്. ഭൂമിശാസ്ത്രപരമായ ഉത്തരധ്രുവവും ഭൂമിയുടെ കാന്തശക്തിയുടെ ഉത്തരധ്രുവവും തമ്മിലുള്ള അന്തരത്തിന്നു് വകവെച്ചുകൊടുത്തിട്ടുവേണം ഒരു വടക്കുനോക്കിയന്ത്രം നോക്കി ദിക്കു് നിർണ്ണയിക്കുന്നതിന്നു്. ലോകത്തിൽ ഓരോ ഭാഗത്തും യന്ത്രത്തെ സൂചിപ്പിക്കുന്ന ദിക്കും യഥാർത്ഥമായ ധ്രുവവും തമ്മിൽ ഉണ്ടാകാവുന്ന അന്തരത്തെ കാണിക്കുന്ന പട്ടികകൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. കൂടാതെ ഈ അന്തരം ഒരു സ്ഥലത്തിന്നുതന്നെ ദിവസേന മാറിക്കൊണ്ടിരിക്കും. അതിൻെറ കാരണം ഭൂമിയുടെകാന്തശക്തിയിൽ വരുന്ന മാററങ്ങളാണു്.

ഇരുമ്പോ കാന്തമാകർഷിക്കുന്ന മററെന്തെങ്കിലും സാധനമോ യന്ത്രത്തിന്നടുത്തുകൊണ്ടുവന്നാൽ സൂചി അതിൻെറ സ്വാഭാവിക സ്ഥാനത്തുനിന്നു് വ്യതിചലിക്കും കപ്പലുകൾ ഉരുക്കുകൊണ്ടും ഇരുമ്പുകൊണ്ടും പണിചെയ്യുവയാകകൊണ്ടു കപ്പലുകളിലെ യന്ത്രങ്ങളിൽ ഈ വ്യതിചലനം സാധാരണമാണു്. കപ്പലിൽ ഈ യന്ത്രം വെച്ചിരിക്കുന്ന സ്ഥാനത്തിന്നും കപ്പലിൻെറ ഗതിക്കും കപ്പൽയാത്രചെയ്യുന്ന പ്രദേശത്തിന്നും അനുസരിച്ചു് ഈ വ്യതിചലനം മാറിക്കൊണ്ടിരിക്കും. ഈ വ്യതിചലനം കുറയ്ക്കുവാൻ വേണ്ടി യന്ത്രത്തിനു ചുററും കിടത്തിയും നിർത്തിയും കാന്തശക്തിയുള്ളതും ഇല്ലാത്തതുമായ ഇരുമ്പു കഷ്ണങ്ങൾ വെക്കാവുണ്ടു്. യഥാർത്ഥമായി പറയുകയാണെങ്കിൽ അത്തരം രക്ഷാമാർഗ്ഗങ്ങൾ സ്വീകരിച്ചില്ലെങ്കിൽ സൂചി സ്ഥിരമായി കപ്പലിൻെറ ഏതെങ്കിലും ഒരുഭാഗത്തേയ്ക്കു തിരിഞ്ഞുനില്ക്കുകയും യന്ത്രം ഉപയോഗശൂന്യമായി നില്ക്കുകയുംചെയ്യും. കപ്പലിൻെറ കാന്തശക്തി എല്ലായ്പോഴും മാറിക്കൊണ്ടിരിക്കുന്നതുകൊണ്ടു് അതിലുപയോഗിക്കുന്ന വടക്കുനോക്കിയന്ത്രങ്ങളെ ആണ്ടിൽ ഒരിക്കലെങ്കിലും ഇളക്കി ഉറപ്പിച്ചു് വ്യതിചലനം കുറയ്ക്കേണ്ടതു് ആവശ്യമായിവരുന്നു എന്നുതന്നെയല്ലാ ഈ തകരാറുകൾ ഇല്ലാതാക്കുവാൻവേണ്ടി യന്ത്രത്തിൽനിന്നു് പുതിയ ഇരുമ്പുസാധനങ്ങളേയും വൈദ്യുത യന്ത്രങ്ങളേയും കഴിയുന്നതു ദൂരെ സൂക്ഷിക്കുവാൻ സവിശേഷ ശ്രദ്ധ പതിപ്പിക്കേണ്ടതും ആവശ്യമായി വരുന്നു.

ധ്രുവപ്രദേശങ്ങളിലെ കാര്യങ്ങൾ കണ്ടു മനസ്സിലാക്കുവാൻ പോകുന്ന കപ്പലുകൾ പണിയുന്നതു് കാന്തശക്തിയില്ലാത്ത സാധനങ്ങൾ—മരം, അലുമിനിയം മുതലായവ—ഉപയോഗിച്ചുവേണം. അതിലെ കാന്ത

സൂചിക്ക തികച്ചും പ്രവത്തന സ്വാതന്ത്ര്യം കിട്ടുവാൻ എന്നാലെ കഴിയുകയുള്ളു.

കഴിഞ്ഞ യുദ്ധകാലത്തു കപ്പലുകളിലെ വടക്കുനോക്കിയന്ത്രങ്ങളെ സംബന്ധിച്ച് ഒരു പുതിയ പ്രശ്നം ഉത്ഭവിച്ചു. കാന്ത ശക്തിഉപയോഗിച്ചു പൊട്ടിക്കുന്ന മൈൻ കടലിലിട്ട് ശത്രുക്കൾ പോയിത്തുടങ്ങി. അവ പൊട്ടാതിരിക്കുവാൻ വേണ്ടി അവ പൊട്ടുവാനാവശ്യമുള്ള കാന്തശക്തിയ്ക്കു പ്രതിലോമമായി കാന്തശക്തി ഉളവാക്കുന്ന വൈദ്യുത വലയങ്ങൾ കപ്പലുകൾക്കു ചുററും ഇടുവാൻ നാവികവകുപ്പുകാർ നിർബന്ധിതരായി. എന്നാൽ ഈ പുതിയ വലയങ്ങൾ കപ്പലിലെ വടക്കുനോക്കിയന്ത്രങ്ങളെ തകരാറാക്കുവാൻതുടങ്ങി. അതിൽ നിന്നു രക്ഷകിട്ടുവാനായി ആ കമ്പികൾക്കു വിദ്യുഛക്തി എത്തിക്കുന്ന ശക്തിനിർമ്മാണകേന്ദ്രത്തിൽ നിന്നു തന്നെ വിദ്യുഛക്തി വഹിച്ചുംകൊണ്ടുള്ള കമ്പികളെക്കൊണ്ടു വടക്കുനോക്കിയന്ത്രങ്ങൾക്കു ചുററും, കപ്പലിനു ചുററുമുള്ള വലയത്തിലൂടെ പ്രവഹിക്കുന്ന വിദ്യുച്ഛക്തിയ്ക്കു് എതിരായി, വിദ്യുഛക്തി പ്രവഹിക്കുന്ന വലയങ്ങൾ ഇടേണ്ടിവന്നു. ഇതുകൊണ്ടു് സൂചിയുടെ വ്യതിചലനം അധികമായിത്തീരുകയും മുമ്പിലത്തേതിനേക്കാൾ കുറഞ്ഞകാലത്തിനുള്ളിൽ യന്ത്രങ്ങൾ മാററി ഉറപ്പിക്കേണ്ടിവരികയും ചെയ്തു.

ഭൂമിയുടെ അച്ചുതണ്ടിന്മേലുള്ള തിരിച്ചിലിൻെറ വേഗത്തെ ഉപയോഗിച്ചു് ഒരുതരം കോംമ്പസ്സ് ഉപയോഗത്തിൽ വന്നിട്ടുണ്ടു്. അതു് കപ്പലുകളിൽ മാത്രമേ ഉപയോഗിക്കാവുള്ളു. വിമാനങ്ങളിലും ഭൂപ്രദേശങ്ങളിലുള്ള ഗവേഷണങ്ങളിലും ഉപയോഗിക്കുവാൻ പററുന്നതല്ല. അതിൽ കാന്തശക്തി ഉപയോഗിക്കുന്നതേയില്ല, പകരം വിദ്യുച്ഛക്തിയാണ് ഉപയോഗിക്കുന്നതു്. അതിനാൽ അതു് ഈ ലേഖനത്തിൻെറ പരിധിയിൽ ഉൾപ്പെടുന്നില്ല.

(പ്രകർഷപ്രകാശം)

---

# ശാസ്ത്രകാരന്റെ കൈക്രിയ

— ഒളപ്പമണ്ണ —

മഞ്ഞു വീണീറനായ്ത്തീർന്ന പുലരിയിൽ,
മച്ചിന്നകത്തു, തൻകട്ടിലിന്മേൽ,
ചൂടുള്ള 'കോസറിക്കാപ്പി'യും കാത്തൊരാരാൾ,
മൂടിപ്പുതച്ചു കിടന്നിടുമ്പോൾ,
പാടിക്കൊണ്ടൊരു വാനമ്പാടി ജനാലതൻ
വാതിൽപ്പഴുതിൽ വരുന്നപോലെ,
ഭിത്തികളെല്ലാം കറുത്തൊരുത്തുംഗമാം
പത്തനത്തിന്റെ പടിയ്ക്കലെത്തി,
(അത്യുപരിഷ്കാരിയാം മർത്ത്യൻവസിക്കുന്ന
പുതിയപുരയിടമായിരുന്നു)
തെരുതെരെ വാതിലിൽ മുട്ടിവിളിച്ചുകൊ-
ണ്ടുരചെയ്തിതൊരു കാവ്യകാരനേവം:

"കവിതയുമായി ഞാൻ നില്പൂ, മനുഷ്യ, നിൻ
കതകി, ലടഞ്ഞ കവാടകത്തിൽ.

തഴുതു തുറക്കുക; നമ്മൾക്കാ നീലപ്പുൽ-
ത്തകിടിയിൽ, പ്പൊന്നിള വെയ്ലിൽമുങ്ങി,

മഞ്ജുളമാമൊരു പൂവിന്നിതളിലെ
മഞ്ഞുകണികകളെന്നപോലെ,

എല്ലാം മറന്നുകൊ,ണ്ടെല്ലാം മറന്നുകൊ,-
ണ്ടെല്ലാം മറന്നൊട്ടു വിശ്രമിക്കാം.

'ഇലത്താളം' കിലുങ്ങുന്നകൈയാമം' 'അശരീരികൾ തുടങ്ങിയ കൃതികളുടെ കർത്താവാണ് ശ്രീ ഒളപ്പമണ്ണ. അടുത്തകാലത്ത് ഇദ്ദേഹത്തിന്റെ ഒരു കൃതിയ്ക്ക് മദിരാശി സർവകലാശാലയിൽനിന്നും കീർത്തിമുദ്ര ലഭിച്ച വാർത്ത ഈ അവസരത്തിൽ അനുസ്മരിച്ചുകൊള്ളട്ടെ.

പത്രാധിപർ.

നിന്നെക്കുറിച്ചുള്ള ഗാനങ്ങളാണെന്റെ
പൊന്നുമുരളിയിലുള്ളതെല്ലാം.
മരവുരി ചുററിയും തലമുടി നീട്ടിയും
നരിയും കടുവയുമുള്ള കാട്ടിൽ,
ഒരു കയ്യിലസ്ത്രവും മറുകയ്യിൽ വില്ലുമാ-
യിരവിലും പകലിലും വേട്ടയാടി,
കാട്ടുജന്തുക്കളെപ്പച്ചയായ് ത്തിന്നിട്ടു
കാട്ടാളനായി നടന്ന കാലം,
പക്ഷികൾക്കൊപ്പം നീ പാടിയ പാട്ടെല്ലാം
പാടേ മറന്നു കഴിഞ്ഞുവെന്നോ?
അമ്പെയ്തു വീഴ്ത്തിയ പക്ഷിയെ നീ ചെന്നു
കുമ്പിട്ടെടുക്കാൻ മുതിർന്ന നേരം,
മുററും വളർന്ന നിലാവൊളിത്താടിയും
പുററുമണ്ണേലും ശിരസ്സുമായി,
കിഴവനാമൊരു കവി വന്നതോർക്കുന്നുവോ,
കനിവിന്റെ മുരളിയും കയ്യിലേന്തി?
കിഴവനാമക്കവി കതകിലീ നില്ക്കുന്ന
കവിയുടെ മുത്തച്ഛനായിരുന്നു!"

കവിയെത്ര മുട്ടിവിളിച്ചിട്ടുമമ്മറ-
ക്കതക മനുഷ്യൻ തുറന്നതില്ല.
അന്ധമാം മുറിയ്ക്കുള്ളിലിരുട്ടത്തു
കുത്തിരുന്നാത്മഹത്യയ്ക്കുവേണ്ടി,
തന്റെ കൈപ്പത്തി കറുക്കെക്കരിമരു-
ന്നുണ്ടാക്കി മരുവുകയായിരുന്നു!
തഴുതു തുറക്കാത്ത മർത്ത്യന്റെയമ്മറം
തൊഴുതു മടങ്ങിയക്കാവ്യകാരൻ.

രണ്ട്

പുതിയ മനുഷ്യനധിവസിച്ചീടുമ-
പ്പുരയിടത്തിന്റെ പൂമുററമെത്തി,

(ചുമരിലപ്പോഴും കരിമരുന്നിൻ പുക-
ച്ചുരുളുകളൊട്ടിപ്പിടിച്ചിരുന്നു!)
ഒരു സുന്ദരാംഗനാം നർത്തകനാടിനാൻ,
സുരുചിരമാകുമിപ്പാട്ടു പാടി:

"നൃത്തങ്ങളാടി ഞാൻ നില്പൂ, മനുഷ്യ; നിൻ
മുററത്തൊരാദിത്യ രശ്മിപോലെ;
തഴുതു തുറക്കുക-നമ്മൾക്കിരുത്തുമല്ല-
ത്തറയുടെ ചുററിലും നൃത്തമാടാം.
വൈലത്തു മരതകത്തത്തകൾ പാറുന്ന
വൈലററിളമ്പുൽത്തകിടി താണ്ടി,
അരുവിയും കുരുവിയും പട്ടിലും പാടുന്ന
ഗിരിശൃംഗശൃംഗം ചവിട്ടി മാററി,
നീലക്കടലല, തലപൊക്കി, കൈനീട്ടി,
നീട്ടി മുറിച്ചു, മുറിച്ചു നീന്തി,
ചക്രവാളങ്ങളും പിന്നിട്ടു പോയ നീ
ചത്തപോലെന്തിങ്ങു കുത്തിരിയ്ക്കാൻ?
താടി വളർത്തിയുംകൊണ്ടു നീ പണ്ടൊരു
കാടകം തന്നിൽ വസിച്ച കാലം,
കോച്ചുന്ന മഞ്ഞിലും മഴയിലും മേലാകെ-
ക്കോരിത്തരിച്ചോട്ടുഴന്ന നേരം,
പാറമേലഗ്നിയെ ധ്യാനിച്ചുകൊണ്ടു നീ
പാഷാണമൊന്നാഞ്ഞു മുട്ടിയപ്പോൾ,
പാറിപ്പറന്ന തീപ്പൊരികൾക്കു ചുററുമേ
പാടിക്കളിച്ചതോർക്കുന്നുവോ നീ?
ശോഷിച്ചമെയ്യുമായ്, കൂട്ടുള്ള ഏണുമായ്,-
ച്ചോരപോൽച്ചോത്തനിറവുമായി,
കത്തുന്ന നാളമൊന്നന്നു വന്നില്ലയോ,
നൃത്തം മുതിർത്തു, മുതിർത്തു മുന്നിൽ ?
നിന്നു നീ വാഴ്ത്തിയില്ലെത്രമേ ?—ലദ്ദേഹ-
മന്നെല്ലാമീശ്വരനായിരുന്നു !

നിങ്ങളാമഞ്ഞുള്ള രാത്രിയിലൊക്കെയും,
നിങ്ങളെത്തന്നെ മറന്നുകൊണ്ടേ,
എത്രമേലാടി,യില്ലെത്രമേലാടിയി,-
ല്ലെത്രമേ,ലൊന്നിച്ചൊരേ പറമ്പിൽ ?

നർത്തകൻ വാതിലിൽക്കൊട്ടിവിളിച്ചിട്ടും
മർത്ത്യൻ പുറത്തേയ്ക്കു വന്നതില്ല.
അദ്ദേഹമാമുറിയ്ക്കുള്ളി,ലിരുട്ടത്തു,
കുത്തിരു,ന്നാത്മഹത്യയ്ക്കുവേണ്ടി,
തൻെറ കൈപ്പത്തികറുക്കെക്കരിമരു-
ന്നുണ്ടാക്കി മരുവുകയായിരുന്നു !
തഴുതു തുറക്കാത്ത മർത്ത്യൻെറയുമ്മറം
തൊഴുതു മടങ്ങിയാ നൃത്തകാരൻ.

മൂന്നു്

കരിമരുന്നറകൾക്കു, മർത്ത്യനുണ്ടാക്കിയ
കരിമരുന്നറകൾക്കു തീപ്പിടിച്ചു !
ഒരു പൊട്ടിത്തെറിമൂലമദ്ദേഹം വാഴുന്ന
പുരയിടം പെട്ടെന്നിടിഞ്ഞുവീണു.
കരയിലും കടലിലും വാനിലും നാറുന്ന
കരിയും പുകയും പടർന്നുനിന്നു.
പത്രം കരിഞ്ഞ ശലഭവും ചാതിയും
തത്തയും വീണു പിടഞ്ഞു ചത്തു.
താമരപ്പൊയ്കയിൽപ്പൊന്നരയന്നവും
താറാവും പ്രാണൻവെടിഞ്ഞു താണു.
നിലവിളി, കാട്ടുമൃഗങ്ങൾതൻ നിലവിട്ട
നിലവിളി മലകളിൽപ്പൊന്തിവന്നു.
കാടിൻെറ കത്തിപ്പുഴങ്ങലിൽക്കൊമ്പുള്ള
കാട്ടാനപോലും ചെരിഞ്ഞുപോയി.
പുഴയിലും കൊച്ചുകൈത്തോട്ടിലും കടലിലു-
മഴകുള്ള മീനുകൾ ചത്തുപാറി.
ഇവിടെക്കലൊലയമമ്പെത്തകന്നതി-
ന്നവശിഷ്ടമായിക്കഴിഞ്ഞിരുന്നു.

മരണത്തിൻ ചിലവിളി നീന്തുകയായലില
മരുനിലമായും കഴിഞ്ഞിരുന്നു.
വററിവരണ്ടൊരീ മണലില്ലായിരു-
ന്നൊട്ടകത്തിൻെറ കാൽപ്പാടുകൂടി!

നെറുകയിൽ നരവീണ കുട്ടമത്തെരികവെ-
ച്ചൊരു പെരും കെട്ടു മുരളി പേററി,
ഇപ്പോഴാണിക്കോട്ടണഞ്ഞതു പിന്നെയു-
മപ്പുറം കണ്ടൊരക്കാവ്യകാരൻ.
നീരദ,മിടിമിന്നൽച്ചൂട്ടമായണയും പോൽ,
നീറുന്ന പന്തവും കയ്യിലേന്തി,
ഇപ്പോഴാണിക്കോട്ടണഞ്ഞതു പിന്നെയു-
മപ്പുറം കണ്ടൊരാ നൃത്തകൃത്തും.
തവിട്ടുപോലുതിരെക്കിടക്കുന്ന തരിമണ്ണി-
ലവരടിവെച്ചു മുന്നോട്ടുപോയി.
മാറാലകെട്ടിയ ഗോളവിളക്കുപോൽ
മാനത്തു പൂഷാവെരിഞ്ഞിരുന്നു.
കരിമരുന്നിൻെറ കറുത്ത വെടിപ്പുക
കയറിയും താണും കമഴ്ന്നുകൊണ്ടും,
ആകൃതിയുള്ള പിശാചുക്കളെന്നപോ,-
ലാകാശമദ്ധ്യത്തിലൂടെ നീന്തി.
അക്കലാകാരന്മാർ മർത്ത്യൻെറ കെട്ടിടം
കക്കകൾപോലെക്കിടന്ന ദിക്കിൽ,
പാദം പതുക്കനെപ്പാവിയേ, പാവിയേ
പ്രാണനടക്കിപ്പിടിച്ചുവന്നു.
അവരങ്ങിടിഞ്ഞുകിടക്കുന്ന മേടത-
ന്നവശിഷ്ടമാകെച്ചികഞ്ഞുനോക്കി;
അത്താറുമാറായ കെട്ടിടക്കുപ്പയിൽ-
ച്ചത്ത മനുഷ്യനുണ്ടായിരുന്നു!
ചതവുററ വികൃതമായ്ത്തീർന്നൊരസ്ഥിവമവ-
രതിൽനിന്നു വെളിയിൽ വലിച്ചെടുത്തു.
അഴകിനെത്തേടിപ്പറന്ന മനുഷ്യൻെറ

മിഴികളിൽക്കല്ലുപ്പു വീണിരുന്നു !
മൃതദേഹദാഹകർമ്മത്തിനക്കവി തൻെറ
മുരളികൾകൊണ്ടൊരു ചിത പണിഞ്ഞു.
കവിയുടെ കൺകളിലശ്രുബിന്ദുക്കൾ ത-
ന്നാവപ്പോൾപ്പൊട്ടിക്കഴിഞ്ഞിരുന്നു.
അദ്ദേഹം ചത്ത മനുഷ്യനെക്കൈകൊണ്ടു
കെട്ടിയെടുത്തു ചിതയിലേററി.
നർത്തകൻ നില്ക്കുന്നതുണ്ടതിൽത്തീ പൂട്ടാൻ
കത്തുന്ന പന്തവും കയ്യിലേന്തി.
തൻതാമരത്താർമിഴികളിൽ നിന്നപ്പോൾ
പ്പന്തത്തിൽക്കണ്ണീരു വീണിരുന്നു.
മറയുകയായി മനുഷ്യൻെറ രൂപമി-
ധരണിയിൽത്തിരികെ വരാത്തവണ്ണം.

അവിടെപ്പുകഞ്ഞു പൊട്ടീടുവാനപ്പോഴ-
മണൽബോംബൊരെണ്ണം കിടന്നിരുന്നു.
ചെറിയൊരു ചലനത്തിനോടുകൂടതുവിണ്ടു
കരളിനെപ്പോലെപ്പിളർന്നുവന്നു.
എഴുന്നേററു വന്നാനതിന്നുള്ളിൽ നിന്നൊരു
കിഴവൻ, കറുത്ത പുകകണക്കെ—
നരവീണ താടിയും കുടുമയും കക്ഷവും
നഖവും വളർത്തിയ ശാസ്ത്രകാരൻ
പറയുകയാണാ വയോധികൻ: “മർത്ത്യൻെറ
മരണമെൻ കൈക്രിയയായിരുന്നു.
ഭുവനസംഹാരിയായ്ത്തീർന്ന മനുഷ്യൻെറ
മരണമൊരാവശ്യമായിരുന്നു.”

[അഖിലേന്ത്യാ റേഡിയോ, കോഴിക്കോട്,
ൻെറ അനുമതിയോടുകൂടി.]

# മഹാകവിയുടെ അന്തിമരാത്രി

കെ. സുധീന്ദ്രൻ

അന്നു് ഞാനറിഞ്ഞില്ലാ, മഹാകവിയുടെ ചേതന എന്നേയ്ക്കുമായി നിലയ്ക്കുവാൻ ഏതാനും മണിക്കൂറുകളേ ഉള്ളുവെന്നു്. ആ 'പുരുഷസൗന്ദര്യത്തിൽ പുന്നാഗഭോഗം' അത്രവേഗം അന്തർദ്ധാനം ചെയ്യുമെന്നു്. അമൃതവർഷം പൊഴിച്ചു് മലയാളത്തറവാട്ടിനെ പുളകംകൊള്ളിച്ച ആ അനുഗൃഹീത കലോപാസകന്റെ അന്തരാത്മാവു് അത്രവേഗം നിത്യശാന്തി പുൽകുമെന്നു്. അറിഞ്ഞിരുന്നുവെങ്കിൽ അന്നുരാത്രി ആ പൊൻകണ്ഠനാളം തൂവിയ മധുരോക്തികൾ ഏറെനേരം ആസ്വദിക്കാൻ പഴുതുണ്ടാക്കിയേനെ.

അതേ! അന്നത്തെരാത്രി. ജൂൺ ഇരുപത്തിയെട്ടു്. എട്ടുമണി. തിരുവനന്തപുരം നഗരവീഥിയിൽ, മഹാകവിപള്ളത്തു് വിദൂരതയിൽ ദൃഷ്ടിയുറപ്പിച്ചുകൊണ്ടു് മന്ദമന്ദമുലാത്തുകയാണു്. മലയാളികൾക്കു് അമൃതപുളിനം സമർപ്പിച്ച ആ കയ്യിലിരിക്കുന്ന മനോഹരമായ ഊന്നുവടി കൂടക്കൂടെ മണ്ണിനോടു് എന്തോ മന്ത്രിക്കുന്നുണ്ടു്. ഏറെനാളായി കാണാതിരുന്നതിലുള്ള കുണ്ഠിതഭാവത്തോടുകൂടിയാണു് ആ വഴികടന്നുചെന്ന എന്നോടു് അദ്ദേഹം സംഭാഷണം തുടങ്ങിയതു്. എങ്കിലും സ്നേഹോൽഗളിതമായ ആ സംഭാഷണം എന്റെ ഹൃദയത്തിൽ കുളുർമ്മവീശി. തേജസ്സു് അത്രയൊന്നും മങ്ങിയിട്ടില്ലാത്ത മഹാകവിയുടെ മുഖത്തു് കുറഞ്ഞൊരു ക്ലേശഭാവമോ ചിന്താധീനതയോ കാണാമായിരുന്നു. 'പുരോഗാമി'യെപിറേറന്നു് പുറത്താക്കാൻ ഏറെനേരമായി ശ്രമപ്പെട്ടതാണു് മ്ലാനതയ്ക്കു് ഹേതുവെന്നു് അദ്ദേഹത്തിൽനിന്നും മനസ്സിലായി. സംഭാഷണരീതി അന്നും പതിവുപോലെ ഹൃദ്യമായിരുന്നു. സാഹിതീ കേതന്മാരുടെ ചേരിതിരിവും കക്ഷിപിടിത്തവും പഴയപടി ഇന്നും നിലവിലിരിക്കുന്നതിനെപ്പററി പലവുരു അദ്ദേഹം പറഞ്ഞു ഖേദിച്ചു 'ഈ അവസ്ഥയ്ക്കു് ഒരു അറുതി വരുന്നതെന്നാണാവോ? എന്നു് പറഞ്ഞു് നെടുതായൊന്നു് നിശ്വസിക്കയും ചെയ്തു.

അപ്പോഴെയ്ക്കും ഏതോ ചില ഭൂതകാലാനുസ്മരണം മഹാകവിയെ പിടിച്ചുലയ്ക്കുന്നതായി എനിക്കു് തോന്നി. അല്പനേരം മൗനംഭജിച്ചു. എന്നിട്ടു് അദ്ദേഹം ഉത്തരീയമെടുത്തു് ഉദാസീനമായി തലയിൽ ചുററുകയായി. കേരളസാഹിത്യത്തിലെ സമുദായഭിത്തികൾ തകരുവാൻ വൈകുന്നതിലുള്ള അസഹിഷ്ണുതയെന്നോണം കയ്യിലിരുന്ന വടി ചുഴററിക്കൊണ്ടു് ചിന്താമന്ദഗനായി അങ്ങോട്ടുമിങ്ങോട്ടും ഒട്ടുനേരം ഉലാത്തി. സമുദായസൗഹാർദ്ദത്തിനു് വേണ്ടി പ്രസംഗമണ്ഡപങ്ങളുടെ എണ്ണംകൂടിവരുന്ന ഏകാന്തദീപ്തമായ ഇക്കാലത്തും സാഹിതീരസജ്ഞന്മാർ കൈരളിയെ കടാക്ഷിക്കുന്നതു് കപടതയോടുകൂടിയാണെന്നു് സ്വാനുഭവങ്ങൾ ഉദാഹരിച്ചു് വീണ്ടും വീണ്ടും അദ്ദേഹം പറഞ്ഞു. വളന്നു് വികസിക്കുവാൻ ഇടംകൊടുക്കുകയില്ലെന്നു് മാത്രമല്ല ഉയന്നവരെ താഴ്ത്താനും തേജോവധം ചെയ്യാനും പാത്തിരിക്കുന്ന ഒരു കൂട്ടർ ഇന്നത്തെ സാമൂഹ്യസാഹിത്യ പന്ഥാക്കളിൽ കുടിയുറപ്പിച്ചിരിക്കുന്നതിൽ അദ്ദേഹം നന്നേ പരിതപിച്ചു. അപ്പോഴേയ്ക്കും മണി എട്ടരയായി. 'പുരോഗാമി'യുടെ നടത്തിപ്പിനെയും വിശ്വസാഹിത്യത്തിലേയ്ക്കു് തെരഞ്ഞെടുക്കപ്പെട്ട മലയാള പുസ്തകങ്ങളെയും പററിയുള്ള ചർച്ചയായിരുന്നു പിന്നീടു് അരമണിക്കൂർ. അതു കഴിഞ്ഞു്,

"കാലൂന്നാൻ നോക്കുമീയെൻ ചെറുകണ്ണുഴിപറിക്കളിക്കേ. [വിതകവി-
മൂലൂരിൻ നാമധേയം ചെവിയില
ക്കീട്ടുമാറണ്ടു പണ്ടേ [ഇതൊഴു-
മേലേമേലെ കവിതാക്കളരിയിലടവെ-
മ്പാട്ടമഭ്യസ്ഥമാക്കി
കാലേ കൊട്ടാരവും പൂങ്കുടിലുമിതഭവൽ
ക്കീർത്തിവാഴ്ത്താൻതുടങ്ങി"

എന്നു് പള്ളത്തു് പണ്ടെഴുതിയ ശ്ലോകം എൻെറ ഓർമ്മയിൽ തങ്ങിനിന്നതു കുറിച്ചുകൊടുക്കുവാൻ ആവശ്യപ്പെട്ടപ്പോൾ നാളെയാവട്ടെ എന്നു ഞാൻമറുപടി പറഞ്ഞു. ഇതിനകം മണി ഒൻപതു കഴിഞ്ഞിരുന്നു. പിരിഞ്ഞു പോരാനുള്ള എൻെറ തിടുക്കം മനസ്സിലാക്കിയ മഹാകവി 'നാളെക്കാണാം' എന്നു് യാത്രയും പറഞ്ഞു. അഹോ! അപ്പോഴും ഞാനറിയുന്നില്ല അതു് അന്ത്യമൊഴിയാണെന്നു്. ആരറിഞ്ഞു അഞ്ചുമണിക്കൂർ കഴിഞ്ഞു് ആ കനകദീപം പൊലിഞ്ഞുപോകുമെന്നു് അങ്ങനെ

" പൂനിലാവോളംതള്ളുമാനീ
ലപ്പരപ്പിങ്കൽ
താനേ വാരൊളി വെള്ളിയോട
മൊന്നൊഴു'
കിപ്പോയതെങ്ങോട്ടോ ?....

ആ അന്ത്യവാക്കുകൾ—'നാളെക്കാണാം' ഇന്നും എൻെറ ഓർമ്മയിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നു. 'നാളെയാവട്ടെ' എന്ന എൻെറ വാഗ്ദാനവും പാലിക്കുവാൻ കഴിഞ്ഞിട്ടില്ല. നിറവേറപ്പെടാത്ത ആ ആശയും പ്രതിജ്ഞയും ഏകാന്തവേളകളിൽ എൻെറ സ്മരണയെ വലയം ചെയ്യാറുണ്ടു്,

കൈരളിയുടെ മലരണിത്തോപ്പിലിരുന്നു് തേനുണ്ണാനും 'തേനലാപിനി' ഗാനധാര' ചൊരിയാനും ആ പൂങ്കോകിലം ഇനിയും വന്നെത്തുമോ? ആവോ! തടവററു് തെളിഞ്ഞു് പുളച്ചൊഴുകിയ ആ കവനകല്ലോലിനിയുടെ 'കളകള' ശബ്ദം ഇനി ഉയരുകയില്ല. കവി രാമായണകർത്താവിൻെറ

"തള്ളിച്ചയുള്ളകവനപ്രസരിപ്പിനാൽതേൻ
തുള്ളിച്ചുപത്രപകെട്ടത്ത മഹാനുഭാവൻ



പള്ളത്തുരാമനിതിവിശ്രുതനാംകവീന്ദ്രൻ"
അങ്ങനെ നിത്യനിദ്രയിലാണ്ടു.

# രാഷ്ട്രപതി പുരുഷോത്തമദാസ്ജി ടണ്ഡൻ

പണ്ഡിതർ-രാമൻനമ്പൂതിരി, വിദ്യാരത്നം.

ഭാരതീയ രാഷ്ട്രീയമണ്ഡലത്തിൽ, ത്യാഗവും തപസ്യയും അനുഷ്ഠിച്ചുകൊണ്ടിരിയ്ക്കുന്നവരിൽ, ശ്രീ ടണ്ഡൻജീയുടെ പേർ ഒരു ചരിത്രവസ്തുവായിത്തീർന്നിട്ടുണ്ട്.

അദ്ദേഹത്തിൻെറ സ്വന്തം ആവശ്യങ്ങൾ വളരെ കുറച്ചുമാത്രമാണ്. 35 ഉറുപ്പികയുടെ ഖാദികൊണ്ട് അദ്ദേഹം ഒരു വർഷത്തെ വസ്ത്രധാരണം നിർവ്വഹിയ്ക്കുന്നു. സാരത്തികവും അതിമിതവും ആയ ആഹാരസാധനമേ അദ്ദേഹം ഉപയോഗിയ്ക്കുന്നുള്ളു. ഡാക്ടരന്മാരേയോ, വൈദ്യന്മാരേയോ അദ്ദേഹം ആശ്രയിക്കാറില്ല. ചത്ത മൃഗത്തിൻെറ ചർമ്മം കൊണ്ടുള്ള ചെരിപ്പേ ധരിക്കൂ എന്നദ്ദേഹത്തിന്ന് വ്രതമാണ്. ഒരവസരത്തിൽ, അദ്ദേഹത്തിൻെറ സുഹൃദ്വാനായ "വിയോഗിഹരി'' ടണ്ഡൻജിയ്ക്കു വേണ്ടി, ഒരു ചെരിപ്പ്, ഒരു കൊന്ന ആടിൻെറ തോൽകൊണ്ട് ഉണ്ടാക്കിച്ചുകൊണ്ടുചെന്നു. വിവരം അറിഞ്ഞപ്പോൾ, ആ ചെരിപ്പുതൊടാൻ പോലും ടണ്ഡൻജി കൂട്ടാക്കിയില്ല! ഗാന്ധിജിയോട് ഈ വസ്തുത പറഞ്ഞപ്പോൾ, അദ്ദേഹം 'ഹരി' ജിയോട് പറഞ്ഞു—"പുരുഷോത്തമദാസ്ജിയുടെ പ്രകൃതി ഞാൻ നല്ലവണ്ണം അറിഞ്ഞിട്ടുണ്ട്. ആട്ടിൻതോലേ തൊട്ടുവിയ്ക്കാത്ത ഒരു ചെരിപ്പ് ഉണ്ടാക്കിച്ചുകൊണ്ട് കൊടുക്കാതിരുന്നതെന്താണ് നിങ്ങൾ?"

ടണ്ഡൻജി ഒരു നിലയിൽ പൂവിനേക്കാളും മാർദ്ദവമേറിയ ആൾ; മറെറാരു നിലയിൽ വജ്രത്തേക്കാൾ കാഠിന്യമേറിയ ആളും ആണ്. സിദ്ധാന്തങ്ങളുടെ പ്രശ്നം വരുമ്പോൾ, അദ്ദേഹം ഒരിടത്തും കമ്പിടൻ പഠിച്ചിട്ടില്ല.

അദ്ദേഹത്തിൻെറ നിഷ്ഠുരത്വവും ആത്മവിശ്വാസവുമായ മുഖമണ്ഡലത്തിൽ പൊന്തിയിരിയ്ക്കുന്ന കഠോരരേഖകളും, ഉജ്ജ്വലനേ...

"മൂതമേനി വിശുദ്ധ'വൈഗ'തൻ-
കരയിൽ സംസ്കാരണം കഴിച്ചുതേ;
തിരമാലകളായ കൈകളാൽ
തഴുകിക്കൊണ്ടൊഴുകീതരംഗിണി"

എന്ന് മഹാകവിതന്നെ എഴുതിയിട്ടുള്ള ശ്ലോകമാണ് അദ്ദേഹത്തിൻെറ ഭൗതികാവശിഷ്ടം അന്ത്യവിശ്രമം കൊള്ളുന്ന സ്ഥലത്തുവച്ച് എൻെറ സ്മൃതിപഥത്തിൽ എത്തിയത്.

അറിവായ നാൾ മുതൽ പള്ളത്തിൻെറ നിരവദ്യസുന്ദരമായ കവനശൈലി എന്നെ എന്തെന്നില്ലാതെ ആനന്ദിപ്പിച്ചിട്ടുണ്ട്. മലയാളത്തിൽ ഗദ്യവും പദ്യവും ഒന്നുപോലെ ഇത്ര സമ്മോഹനമായി കൈകാര്യം ചെയ്തു വെന്നിക്കൊടി നാട്ടിയ ആ അതുല്യപ്രഭാവൻെറ കലാസിദ്ധിയെ ഞാനാദരിച്ചുതുടങ്ങിയിട്ട് കാലമധികമായെങ്കിലും ഞങ്ങൾ തമ്മിൽ മമതാബന്ധം പുലർത്തിയിട്ട് ഏഴു വർഷമായതേയുള്ളു. അപ്പോഴേയ്ക്കു് വിശ്വസാഹിത്യവേദിവരെ സൗരഭ്യം ചിന്നിയ ആ 'പുഷ്പം' 'രാജസ്ഥാന'ത്തിൽ അടർന്നുവീണുപോയി. ആലംബഹീനയായ ആ പൊൻതൂലികയെയോർത്ത് നിമിഷങ്ങൾ നെടുവീർപ്പിടുന്നുണ്ടാവും. പക്ഷേ സാഹിതിയുടെ ശ്രീകോവിലിൽ മഹാകവി കൊളുത്തിയ കെടാവിളക്കിൻെറ ദീപ്തിപൂരം കണ്ട് നമുക്ക് കണ്ണു് തുടയ്ക്കാം.

---

ത്തങ്ങളുടെ പ്രകാശവും, അദ്ദേഹം കഷ്ടങ്ങ ളോടു യുദ്ധം ചെയ്യതിന്റേയും യുദ്ധംചെ യ്തുകൊണ്ടിരിയ്ക്കുന്നതിന്റേയും ചിഹ്നമാ കുന്നു. ജീവിതത്തിലെ ഓരോ മണ്ഡല ത്തേയും, ഓരോ കോടിയേയും, ബലംകൊ ണ്ടും വിവേകജ്യോതിസ്സുകൊണ്ടും തിളക്കുക യായിരുന്നു അദ്ദേഹത്തിന്റെ 'സാധന'.

ഭാരതീയസംസ്കാരത്തിന്റെ ആരാധ കൻ ആണ് അദ്ദേഹം, എന്നാൽ ഈ ആ രാധകത്വം വിവേകശൂന്യമോ അന്ധശ്ര ദ്ധാമയമോ ആയിട്ട് ഒരിക്കലും സംഭവി ച്ചിട്ടില്ല.

ഭാരതീയ വാങ്മയത്തോട്ട് അദ്ദേഹ ത്തിനുള്ള പ്രേമാതിശയം സീമാരഹിതമാ ണ്. എങ്കിലും, വിശ്വസാഹിത്യത്തിലെ ഉദാത്തസൗന്ദര്യത്തെ ആസ്വദിക്കാൻ അദ്ദേ ഹത്തിന്റെ ദൃഷ്ടികൾ ഒരിക്കലും അലസ മായിരുന്നിട്ടില്ല.

ഹിന്ദിസമുദായത്തിൽ ടണ്ഡൻജിയ്ക്ക് അഗ്രഗണ്യതതന്നെയുണ്ട്. രാഷ്ട്രഭാഷയാ യിട്ട ഹിന്ദിയെ പ്രതിഷ്ഠിക്കുന്ന വിഷയ ത്തിൽ അദ്ദേഹം വഹിച്ച പങ്ക് അതുല്യം തന്നെയാണ്. രാഷ്ട്രഭാഷാചരിതത്തിൽ അദ്ദേഹത്തിന്റെ നാമം അനശ്വരമായി ത്തന്നെ ശോഭിയ്ക്കും.

അദ്ദേഹം രാഷ്ട്രപതിയായിത്തിരഞ്ഞെ ടുക്കപ്പെട്ടപ്പോൾ പറഞ്ഞതു് ഇങ്ങനെയാ ണ്: "കാൺഗ്രസ്സിനു് ഒരു വലിയ പാര മ്പര്യമുണ്ട്. ആ പാരമ്പര്യം ഓരോ അദ്ധ്യ ക്ഷനും ശക്തിയേ പ്രദാനംചെയ്യുന്നു. രാ ഷ്ട്രീയവാദ-വിവാദക്കൊടുങ്കാററിൽ ഇള കിമറിഞ്ഞുകൊണ്ടിരിക്കുന്ന മഹാസമുദ്ര ത്തിൽ യാത്രചെയ്യുന്നതിനു്, ആ പാരമ്പ ര്യം എനിയ്ക്കും വഴികാണിച്ചു തരുകതന്നെ ചെയ്യും."

1882-ൽ അദ്ദേഹം അലഹാബാദിൽ ജനിച്ചു. പഠിപ്പും അവിടെത്തന്നെ നട ന്നു. തേജ്ബഹാദൂർ സപ്രൂവിനോടൊരു മിച്ച്, ജൂണിയർ അഡ്വോക്കേററ് ആയി പ്രവൃത്തിതുടങ്ങി, 1899-ൽ ആദ്യമായിട്ട് അദ്ദേഹം കാൺഗ്രസ് മെംബറായി. 1923-ലും, 1948-ലും അദ്ദേഹം യു. പി-യിലേ (ഉത്തരപ്രദേശത്തെ) കാൺഗ്രസ്സദ്ധ്യക്ഷ നായിരുന്നു. 1937-മുതൽ അദ്ദേഹം യു. പി-യിലെ നിയമസഭയിൽ സ്പീക്കറുടെ നിലയിൽ കഴിഞ്ഞുവരുകയും ആയിരുന്നു. ഈയിടെയ്ക്കുമാത്രമാണ് ആ സ്ഥാനത്തെ, രാജികൊടുത്തുപേക്ഷിച്ചതു്.

അദ്ദേഹമിപ്പോൾ, ഗവൺമെന്റിനേയും, കാൺഗ്രസ്സ് ജനതയേയും ശുദ്ധീകരിക്കു വാൻ ഒരുമ്പെട്ടിരിക്കുന്നതു സഫലമാ യാൽ, അതൊരു വലിയ നേട്ടംതന്നെ യാവും!!

---




## തികഞ്ഞ പെണ്ണു് ൨-ാംപതിപ്പ്

ഗ്രന്ഥകർത്താ: ഈ. എം. കോവൂർ.
പ്രസാധകന്മാർ: നാഷണൽ ബുക്ക്സ്റ്റാൾ
കോട്ടയം. വില രൂപാ 1.

മലയാളസാഹിത്യത്തിൽ ചെറുകഥകളുടെ വൃക്കാലം കഴിഞ്ഞു എന്നു തോന്നുന്നു. നമ്മുടെ നല്ല കഥയെഴുത്തുകാർ പലരും കുറേശ്ശയായി നോവലിലേക്കു കാലുമാറിത്തുടങ്ങിയിട്ടുമുണ്ടു്. ഈ രണ്ടു പ്രസ്ഥാനങ്ങളുടെയും ഇടയ്ക്കുള്ള ഒരു ഘട്ടത്തെ സൂചിപ്പിക്കുന്നവിധത്തിലാണു് ഇവിടെ ചെറുനോവലുകളുടെ ആവിർഭാവം. മറെറാരു രീതിയിൽ പറഞ്ഞാൽ നീണ്ടനോവലുകളിലേക്കുള്ള യാത്രയിൽ ഒരു വഴിത്താവളമാണു് ചെറുനോവൽ.

നമ്മുടെ ഭാഷയിൽ അടുത്തകാലത്തായിട്ടു് ഒന്നാംതരത്തിൽപ്പെടുത്താവുന്ന ചില ചെറുനോവലുകളുണ്ടായിട്ടുണ്ടു്. കേശവദേവിന്റെ 'ഓടയിൽനിന്നു്', മുണ്ടശ്ശേരിയുടെ 'പ്രൊഫസർ', ബഷീറിന്റെ 'ബാല്യകാലസഖി' ഇവ ആ കൂട്ടത്തിൽ ഏററവും മെച്ചപ്പെട്ടവയത്രേ.

ശ്രീ കോവൂരിന്റെ "തികഞ്ഞപെണ്ണു്" ആകൃതികൊണ്ടു് മുൻപറഞ്ഞവയോടു് ഒത്തുനിൽക്കുമെങ്കിലും പ്രകൃതികൊണ്ടു് ഒക്കുന്നില്ല. ശില്പഭംഗിയോ പ്രമേയ ഗൗരവമോ അവയോളം ഈ കൃതിക്കു ഉണ്ടെന്നു പറഞ്ഞുകൂടാ.

കഥ ഇതാണു്: യുദ്ധകാലത്തു് സിംഗപ്പൂരിൽനിന്നു് ഓടിപ്പോന്ന ഒരു കേരളീയ കുടുംബം. സ്വപ്രയത്നംകൊണ്ടു് ഒരു ഇടത്തരം മട്ടിൽ അവർ അങ്ങനെ കഴിയുന്നു. അതിനു തൊട്ടടുത്തു്, കുട്ടികളെ പഠിപ്പിച്ചു്, കടംകയറി മുടിഞ്ഞ, കേശവമേനോന്റെ കുടുംബം. ആദ്യംപറഞ്ഞ കുടുംബത്തിലെ പത്മ കേശവമേനോന്റെ മകൻ മാധവമേനോനിൽ അനുരക്തയാണു്. അവരുടെ അനുരാഗനദി അവിഘ്നമായി അധികദൂരം ഒഴുകാൻ ഗ്രന്ഥകാരൻ സമ്മതിക്കുന്നില്ല. കേശവമേനോന്റെ ഉത്തമർണ്ണനായ ഒരു ജന്മിയുണ്ടവിടെ; മഹാപിശുക്കനും ദുരാഗ്രഹിയും ആണയാൾ. അയാൾക്കു ചെല്ലാനുള്ള പണത്തിന്റെ തുകയ്ക്കു് കേശവമേനോന്റെ വസ്തുക്കളെല്ലാം ജപ്തിചെയ്യുമെന്നായി. അതിൽനിന്നു് രക്ഷ കിട്ടണമെങ്കിൽ ജന്മിയുടെ മകളെ മാധവനെക്കൊണ്ടു സംബന്ധം ചെയ്യിക്കണം. മാധവൻ പരുങ്ങി, പത്മ ദുഃഖിച്ചു. കേശവമേനോൻ ധർമ്മസങ്കടത്തിലായി. ഒടുവിൽ കാര്യങ്ങൾ മുറയ്ക്കു കടവടുത്തു വന്നു. സിംഗപ്പൂരിൽ കുടുങ്ങിപ്പോയ പത്മയുടെ അച്ഛന്റെ സമ്പാദ്യമെല്ലാം അവർക്കു തിരിച്ചുകിട്ടി. പത്മ തന്നെ മാധവന്റെ കടംവീട്ടി. മാധവനെ ജന്മിയുടെ ഭയങ്കരിയായ മകളിൽനിന്നു് രക്ഷപ്പെടുത്തുകയുംചെയ്തു. പിന്നെ വിവാഹം, മധുവിധു, അങ്ങനെ മംഗളമായി എല്ലാം കലാശിച്ചു.

വിശേഷിച്ചൊരു മേന്മയും പറയാനില്ലാത്ത ഒരു പ്രേമകഥയാണിതെന്നു് ഈ സംഗ്രഹത്തിൽനിന്നു മനസ്സിലാക്കാം. ഇന്ദുലേഖയും മീനാക്ഷിയും പുറത്തുവന്നകാലത്തു് തികച്ചും ആസ്വാദ്യമായി തോന്നാവുന്ന ഒരു പ്രേമകഥ-കോവൂരിനെപ്പോലെ കഴിവുള്ള ഒരു സാഹിത്യകാരൻ വേണമെന്നില്ല, ഇത്തരം ഒന്നെഴുതാൻ. തീവണ്ടി

യാത്രയ്ക്കു ഉന്മേഷം നൽകുന്ന ഇത്തരം കൃതികൾ വിശേഷിച്ച് ലക്ഷ്യമൊന്നുമില്ലാത്ത മററു സാഹിത്യകാരന്മാർ രചിച്ചുകൊള്ളട്ടെ എന്നുവയ്ക്കുകയല്ലേ ഭേദം?

എസ്. ജി.

## തുക്കിവിപ്ലവം (2-ാംപതിപ്പ്)

ഗ്രന്ഥകർത്താ: വി. അബ്ദുൽഖയ്യൂം, വലപ്പാട്ട്.
പ്രകാശകന്മാർ: ബുക്ക്റാപബ്ളിഷിംഗ് ഹൗസ്, എരഞ്ഞിപ്പാലം, കോഴിക്കോട്ട്.
വില രൂപാ 4.

നമ്മുടെ സാഹിത്യത്തിൽ ചരിത്രനോവലുകൾ വളരെയുണ്ട്. പക്ഷേ സമകാലികസംഭവങ്ങളെ ചരിത്രകാരന്റെ ദൃഷ്ടിയിലൂടെ കാണുന്ന നോവലുകൾ തീരെയില്ല. ഈ കഴിഞ്ഞ മഹായുദ്ധം ഇംഗ്ലീഷ്സാഹിത്യത്തിനു മഹത്തരങ്ങളായ അത്തരം അനേകം കൃതികളെ പ്രദാനം ചെയ്തിട്ടുണ്ട്. ഹെമിംഗ്വേ, ഇഷർവുഡ്, കൊയെസ്ലർ മുതലായവരുടെ സുപ്രസിദ്ധങ്ങളായ നോവലുകൾ ഉദാഹരണം. അവരുടെ നോവലുകളിൽ നിന്നു സമകാലിക യൂറോപ്പിന്റെ ജീവനുള്ള ചിത്രങ്ങൾ നമുക്കു ലഭിക്കുന്നു. അതുപോലെ, 'തുക്കിവിപ്ലവം' എന്ന ഈ നോവൽ മുസ്തഫാ കെമാൽ പാഷായുടെ നേതൃത്വത്തിൽ വിപ്ലവം നടത്തിയ തുക്കിയിലെ ജനതയുടെ യഥാ തഥവും ഭാവനാ സുരഭിലവും ആയ ഒരു ചിത്രം നൽകുന്നു. കെമാൽ പാഷാ ഉൾപ്പെടെ എതാനും കഥാപാത്രങ്ങൾ ചരിത്ര പുരുഷന്മാർതന്നെയാണ്. എന്നാൽ അന്തർ നാടകമായ പ്രണയകഥയ്ക്കു ഉതകത്തക്കവണ്ണം ചില കല്പിത പാത്രങ്ങളെക്കൂടി ഗ്രന്ഥകാരൻ സൃഷ്ടിച്ചിട്ടുണ്ട്. ദുർഗ്ഗേശനന്ദിനി, മാർത്താണ്ഡവർമ്മ മുതലായനോവലുകൾ വായിച്ചിട്ടുള്ളവർക്ക്, ആ പ്രണയകഥയുടെ സ്വഭാവം സുപരിചിതമായിരിക്കും. രാജ്യസ്നേഹം, ധൈര്യം, പരാക്രമം ഇവകളിൽ അഗ്രിമനായ നായകൻ, ശൗര്യവും ബലത്വവും മൂർത്തീകരിച്ച പ്രതിനായകൻ, സൗന്ദര്യസാരസർവ്വസ്വമായ നായിക ഇങ്ങനെ എല്ലാത്തരംപാത്രങ്ങളേയും അവരുടെ സമ്പൂർണ്ണമായ സ്വഭാവവിശേഷങ്ങളോടുകൂടി കാണാം.

ഈ നോവൽ ഉർദ്ദുവിലുള്ള ഒരു കൃതിയുടെ തർജ്ജമയാണ്. മൂലഗ്രന്ഥകാരനെക്കുറിച്ച് യാതൊരു വിവരവും പരിഭാഷകൻ നൽകിയിട്ടില്ല. പേരുപോലും പറഞ്ഞിട്ടില്ല. ഇതര സാഹിത്യങ്ങളിൽ നിന്നു സൽകൃതികൾ തർജ്ജിമചെയ്യുമ്പോൾ മൂലഗ്രന്ഥകാരനെ ശരിക്കു പരിചയപ്പെടുത്തേണ്ടതു പരിഭാഷകന്റെ ചുമതലയാണ്. അതിരിക്കട്ടെ. സ്വതേ ഒരു വ്യവസായി മാത്രമായ ഈ പരിഭാഷകൻ ഇത്രയും നല്ലൊരു ഉർദ്ദുഗ്രന്ഥത്തെ മലയാളികൾക്കു നൽകിയതു് അനുമോദനാർഹമായ ഒരു കൃത്യമാണ്.

എസ്. ജി.

## അന്തരംഗം (രണ്ടാംപതിപ്പ്)

വെട്ടൂർ രാമൻനായർ
നാഷണൽ ബുക്ക്സ്റ്റാൾ, കോട്ടയം.

അമ്മ, ആ രാത്രി, മരിച്ചദിനങ്ങൾ, യോദ്ധാവ് തുടങ്ങിയ ഏഴുകഥകളുണ്ട് ഈ പുസ്തകത്തിൽ. എല്ലാകഥകളിലും സുമധുരമായ ഒരു ആഖ്യാന സമ്പ്രദായം ഉടനീളം തന്നെ ദർശിക്കാം. രാമൻനായരുടെ ഏററവും വലിയകഴിവ് ആ ആഖ്യാന ചതുരതയിലാണടങ്ങിയിരിക്കുന്നതു്. പ്രതിപാദ്യം എന്തുമാകട്ടെ, അദ്ദേഹം ഒരിടത്തും നിങ്ങളെ മുഷിപ്പിക്കുകയില്ല.

"ഭടന്റെ സ്വപ്നം" എന്ന കഥാ സമാഹാരത്തിലെ പട്ടാളക്കാരന്റെ കഥ വായി

ച്ചിട്ടുള്ളവർക്കു് ഓർമ്മകാണും, അവരുടെ ജീവിതത്തെ എത്ര ഭംഗിയായി പഠിച്ചിട്ടുണ്ടെന്നു്. അതിനു മുമ്പു് എഴുതിയ ഒരു കഥയാണെന്നു തോന്നുന്നു ഇതിലെ "യോദ്ധാവു്" പക്ഷേ മുൻപറഞ്ഞ 'ഭടന്റെ സ്വപ്ന'ത്തിന്റെ ശരിയായ ഒരു തുടർച്ചയായി ഈ കഥയെകരുതാം. ആ കഥയിലെ ജോസഫെന്നു്തന്നെ വിചാരിക്കുക, അയാൾ തിരിച്ചു നാട്ടിൽ വന്നാലത്തെ സ്ഥിതിയാണു് രാമൻനായർ ഈ കഥയിൽ ചിത്രീകരിക്കുന്നതു്. തിരിച്ചുവരുന്ന പുതുമോടിയിൽ എന്തൊരു പ്രൌഢിയാണു് അയാൾക്കു് ! കാലം കുറെ ചെല്ലുന്നു, പണമെല്ലാം തീരുന്നു, അയാൾ ദാരിദ്ര്യത്തിലേക്കും ദുർവൃത്തിയിലേക്കും വഴുതിവീഴുന്നു. അങ്ങനെ നാട്ടിനു ഭാരമായി തീരുന്ന തിരിച്ചുവന്ന പട്ടാളക്കാരനെപററിയുള്ള നല്ലൊരുകഥയാണു് യോദ്ധാവു്.

ചിന്തനീയമായ മറെറാരു പ്രശ്നമുണ്ടു് 'അമ്മ' എന്ന കഥയിൽ. വയനാട്ടിലേക്കു കൃഷിക്കായി പോയ ഒരു കുടുംബത്തിന്റെ കഥയാണതു്. വയനാട്ടു് എന്നു പറയുന്ന ആ അത്ഭുതപ്രപഞ്ചത്തെപ്പററി പല സ്വപ്നങ്ങളും കണ്ടുകൊണ്ടു് അവിടെച്ചെന്നു്, മലമ്പനി പിടിച്ചു് കഷ്ടപ്പെട്ടു് തിരിച്ചുപോരുന്ന ഒരു കുടുംബം. പട്ടിണി കിടന്നു ചത്താലും പിറന്ന മണ്ണിൽനിന്നു് മാറുകയില്ലെന്നു് ശാഠ്യം പിടിക്കുന്ന ആ അമ്മയാണു് ഇതിലെ ജീവനുള്ള പാത്രം.

'മരിച്ചദിനങ്ങൾ' 'അന്തരംഗം' ഈ രണ്ടു കഥകളിലും വിശേഷിച്ചു പ്രശ്നങ്ങളൊന്നുമില്ല. പക്ഷെ അവ ഭാവനാമധുരങ്ങളാണു്. തകന്ന സ്വപ്നങ്ങളുടെ കഥകളാണു് രണ്ടും. വിദ്യാലയം വിട്ടിറങ്ങുന്ന ഒരു യുവാവിന്റെ സ്വപ്നങ്ങൾ തകന്നു തരിപ്പണമാകുന്നതും പഠിച്ചപെണ്ണിനു് തന്റെ ഭാവനയിലിരിക്കുന്നതരം ഭർത്താവിനെ കിട്ടാതെ ഒടുവിൽ ഒരു പൊട്ടക്കണ്ണനെക്കൊണ്ടു തൃപ്തിയടയേണ്ടിവരുന്നതും ഈ കഥകളിൽ ചിത്രീകരിച്ചിരിക്കുന്നു. രണ്ടും കരുണത്തിന്റെ മർമ്മം കാട്ടുന്ന കഥകളാണു്.

ഇതിലെ ഓരോ കഥകളിലായി ശ്രീ. വെട്ടൂർ ആഖ്യാനത്തിന്റെ വിവിധ രീതികൾ പരീക്ഷിച്ചുനോക്കിയിട്ടുണ്ടു്. സ്വാനുഭവമായി, സ്മരണകളായി, എഴുത്തുകളായി ഇങ്ങനെ പല രീതികളും കാണാം. എല്ലാററിലും അദ്ദേഹത്തിന്റെ തൂലിക വിജയിച്ചിട്ടുണ്ടു്. നല്ലൊരു ശില്പകാരനാണു് വെട്ടൂരെന്നു് ഈ വസ്തുത തെളിയിക്കുന്നു.

കഥകളുടെ ഗുണപാഠത്തെ മുൻനിർത്തിക്കൊണ്ടു് വലിയ വാദപ്രതിവാദങ്ങൾ നടക്കുന്ന ഇക്കാലത്തു്, നല്ല കഥകൾ എന്നു വായനക്കാർ വിധിക്കുന്നതിൽ പലതും അധഃപതനസാഹിത്യമാണെന്നും പറഞ്ഞുകൊണ്ടു് ഒരുക്കൂട്ടം ആളുകൾ പുറകേ എത്തും. പക്ഷേ അവരിത്രയുംനാൾ ചെണ്ട കൊട്ടിക്കൊണ്ടുനടന്നിട്ടും നമ്മുടെജനങ്ങൾക്കു വായിക്കാൻകൊള്ളാവുന്ന കഥകൾ ഈ 'അധഃപതന'ക്കാരാണു്—അവർ മാത്രമാണു്—നൽകിക്കൊണ്ടിരിക്കുന്നതു്.

ശ്രീമാൻ വെട്ടൂരിന്റെ ഈ കഥകളും ജനങ്ങൾ ഇഷ്ടപ്പെട്ടുകൊള്ളും എന്നതിൽ സംശയമില്ല. എന്നുതന്നെയുമല്ല, അവരുടെ സന്മാർഗ്ഗബോധത്തെ തകരാറിലാക്കുന്ന യാതൊന്നും ഇതിനില്ലതാനും.

എസ്. ഗുപ്തൻനായർ

---

നോട്ടു്:—കഴിഞ്ഞലക്കത്തിലെ ഗ്രന്ഥനിരൂപണത്തിൽ "ഇന്ത്യ കണ്ടെത്തിയ നേതാജി" എന്ന പുസ്തകത്തിന്റെ കർത്താവു് ധരൻ, പറവൂർ ആണു്. അല്ലാതെ 'നരൻ പറവൂർ' അല്ല. എസ്. ജി.

## ബാലികാരാമം

By എം. പി. അപ്പൻ.
പ്രസാദ് പ്രസിദ്ധീകരണശാല
തിരുവനന്തപുരം. വില 12.

ശ്രീ. എം. പി. അപ്പന്റെ 'ബാലികാരാമം' ആ പേരു് അത്ര പന്തിയായി എന്നു് എനിക്കു പക്ഷമില്ല. അതു് ബാലികയുടെ ആരാമമല്ല; തീർച്ച. കഷ്ടിച്ചു് യുവതിയുടെ ആരാമം എന്നു പറഞ്ഞാലും വേണ്ടുകില്ല. സത്യത്തിൽ അതു് യുവതീയുവാക്കന്മാരുടെ ഉദ്യാനമാണു്, നിഷ്കർഷിച്ചു പറഞ്ഞാൽ അതു് ഒരു പ്രേമാരാമമോ മറേറാ ആണു്. ഈ ഗ്രന്ഥത്തിലെ പതിമ്മൂന്നു കൃതികളിൽ പത്തും ശൃംഗാരവിലസിതമാണു്. പച്ചക്കാമമോ, അലൗകസാധാരണമായ വിശുദ്ധപ്രണയമോ മാത്രമായിട്ടല്ലാ. രണ്ടുംകൂടി ചാലിച്ചെടുത്ത ലൌകികപ്രേമം തന്നെയാണു് അവയിലെ അടിസ്ഥാനഭാവം. പ്രേമം മാംസനിബദ്ധമോ അല്ലയോ എന്ന വാദത്തിൽ നമുക്കു് ഏർപ്പെട്ടിട്ടു കാര്യമില്ല. ജീവിതത്തിന്റെ അന്തസ്സത്തയെത്തന്നെ കരണ്ടുകൊണ്ടിരിക്കുന്ന വിവിധപ്രശ്നങ്ങളുടെ നടുവിൽ നിന്നുകൊണ്ടു് മാംസദാഹം ശമിപ്പിക്കാനും പ്രേമസ്വപ്നം കൺകുളിർക്കാനും ഉത്തരവാദിത്വമുള്ള ഒരു കവി തയാറാകുമോ എന്ന ചോദ്യവും ഈയിടെ വളരെയേറെ ചോദിക്കപ്പെടുന്ന ഒന്നാണു്. അതും നാം ഇവിടെ പരിശോധിക്കേണ്ടതില്ല സ്വപ്നം കണ്ടുപോയ സ്ഥിതിക്കു് ഇനി എന്തുചോദിച്ചാലും കണ്ടതു കണ്ടതു തന്നെയാണല്ലോ? അപ്പോൾ നമുക്കു് ആ സ്വപ്നങ്ങളുടെ സൌന്ദര്യത്തെപ്പററി ചിന്തിച്ചാൽമതി. ശൃംഗാരം എന്ന പരിമൃദുലമായ ഭാവത്തിനു് അത്യന്തം അനുരൂപമായ സുകുമാരകോമളമായ പദാവലി, അവിച്ഛിന്നഗതിയായ ശയ്യ, ചേതോഹരമായ സംഗീതലയം എന്നിവകൊണ്ടു് നിപുണമായി നെയ്തെടുത്തിട്ടുള്ള ആ പൊൻകിനാവുകൾക്കു് വർണ്ണോജ്ജ്വലമായ ഒരു ചിത്രശലഭത്തിന്റെ കാന്തിയും പകിട്ടുമുണ്ടു്. ഈ നിബന്ധത്തിൽ അവിവാഹിതരുടെ മധുരപ്രതീക്ഷകളും നിറം പിടിച്ച മധുരസ്വപ്നങ്ങളുമുണ്ടു്. പ്രേമനൈരാശ്യം ബാധിച്ച യുവജനങ്ങളുടെ നെടുവീർപ്പും കണ്ണുനീരുമുണ്ടു്, ദാമ്പത്യത്തിലെ പ്രഥമരാത്രിയുടെ സുന്ദരാനുഭൂതികളുമുണ്ടു്. സങ്കേതത്തിൽ കാമുകനെ കാത്തിരിക്കുന്ന യുവതിയും ഗൃഹസ്ഥാശ്രമസുഖം ആസ്വദിക്കുന്ന യുവാവും കേൾക്കാൻ കൊതിക്കുന്ന സംഗീതവും, കേട്ടുകഴിഞ്ഞ സംഗീതവും, പ്രേമംനിർമ്മിക്കുന്ന നന്ദനവനവും ചോരപ്പുഴയും വിചിത്രമെന്നേ പറയേണ്ടതുള്ളൂ. ആ മോഹനരംഗത്തെപ്പററി പ്രണയപരവശനായ ഒരു വ്യക്തി അയാളുടെ പ്രേമഭാജനത്തിൽ സാക്ഷാൽ ഈശ്വരനെ കണ്ടെത്തുന്നു എന്നു് ആരോ പറഞ്ഞിട്ടുണ്ടല്ലോ. ഹിമകണത്തിൽ കാനനം മുഴുവൻ പ്രതിഫലിച്ചു കാണുംപോലെ പ്രണയപാത്രത്തിൽ പ്രപഞ്ചത്തിലെ സുന്ദരവസ്തുക്കൾ സമസ്തവും സഞ്ചയിച്ചു കാണുന്നു കാമുകൻ. ഈ മനോഭാവത്തിന്റെ കലാമയമായ ആ വിസ്താരങ്ങളാണു്. 'ബാലികാരാമത്തിലെ' മിക്കകൃതികളും. നർത്തകി, ശാശ്വതനൃത്തം, എന്നീ രണ്ടു കൃതികൾ മാത്രമേ പ്രേമവിഷയബാഹ്യമായി ഈ സമുച്ചയത്തിൽ ഉള്ളൂ. പരിണാമവിധേയമായ ജീവിതത്തിൽ യൗവനവും സൗന്ദര്യവുംസംയോജിച്ചു് ഒരു മഹാശക്തിയായി അനശ്വരനൃത്തം ചെയ്യുന്നു എന്ന വിഭാവനമാണു് ശാശ്വതനൃത്തത്തിലെ കാതലായ ഭാഗം. കവിയുടെ ശാശ്വതസൗന്ദര്യപൂജയ്ക്കു ദൃഷ്ടാന്തമാണു് ഈ കൃതി. ഒന്നോർത്താൽ ആ കൃതിയെ എന്തിനു് പ്രേമബാഹ്യമായി

പുറംതള്ളുന്നു. പ്രേമാരാധകൻ സൗന്ദര്യാരാധകനാണു്. സൗന്ദര്യാരാധകൻ പ്രേമാരാധകനും അഥവാ സൗന്ദര്യവും പ്രേമവും ജന്യജനകങ്ങളല്ലേ? അതോ അവ രണ്ടും ഒന്നുതന്നെയാണോ? അതു് എങ്ങിനെയോ ആകട്ടെ. കാവ്യമാധുര്യംകൊണ്ടുമാത്രം നമുക്കു തൃപ്തിപ്പെടുക.

എൻ. കൃഷ്ണപിള്ള.

## രണ്ടടിവസം

നാഷണൽ ബുക്ക്സ്റ്റാൾ, കോട്ടയം,
1 രു. 4 ണ.

"രണ്ടടിവസം" എന്ന പുസ്തകത്തെക്കുറിച്ചു് സംസാരിക്കുന്നതിനുമുൻപു് അതിൻെറ കർത്താവായ ശ്രീ വെട്ടൂർ രാമൻനായരുടെ കഥാനിർമ്മാണത്തെപ്പററി പൊതുവെ ഒന്നു പറയാനുണ്ടു്. ചിന്തിപ്പിക്കുന്ന കഥകൾ, വികാരവിക്ഷോഭം ജനിപ്പിക്കുന്ന കഥകൾ രണ്ടിനും പോരുന്ന കഥകൾ, എന്നൊക്കെ നാം കഥകളെ തരംതിരിച്ചുപറയാറുണ്ടല്ലോ. പക്ഷേ ചില കഥകളില്ലേ അത്രയധികം ചിന്തിപ്പിക്കുകയും, അത്രയധികം വികാരങ്ങൾ ഉണ്ടാക്കുകയും ചെയ്യാതെതന്നെ വായിക്കാൻ രസമുള്ളതായിട്ടു്? അത്തരം കഥകൾ ഒന്നാംകിടയിൽ ഉൾപ്പെടുമോ എന്നതു് വേറൊരുപ്രശ്നം. ഉൾപ്പെടുകയില്ല എന്നതാണു് എൻെറ ഉത്തമമായ വിശ്വാസവും. എങ്കിലും ഒന്നുണ്ടു്. വൈരസ്യവും ഉദാസീനതയും, ഇല്ലാതെ ഒററയിരുപ്പിൽ വായിച്ചുതീക്കാൻ വായനക്കാരനെ പ്രേരിപ്പിക്കുന്ന ഏതോ ഒരു വിചിത്രശക്തി ആഖ്യാനസമ്പ്രദായത്തിനുണ്ടു്. തനിക്കും വായനക്കാരനും യാതൊരു ശ്രമവുംകൂടാതെ ഒരു കഥ മുഴുവൻ രസകരവുമായി പറഞ്ഞുതീക്കാൻ ഒരു കാഥികനു് കഴിയുന്നതു് ഒരു കൊച്ചുകാര്യമല്ല.

വായനക്കുശേഷം നമ്മുടെ ഹൃദയത്തിൽ ഒരു മായാത്ത മുദ്ര അവശേഷിപ്പിക്കുവാൻ ആ കഥയ്ക്കു് കഴിഞ്ഞില്ലെന്നുവരാം. ഒരു കഥ വായിച്ചിട്ടു് ഒരു മിനിട്ടുപോലും കഴിയാതെ അടുത്ത കഥയിലേക്കു് നമുക്കു പോകാൻ സാധിച്ചു എന്നും വരാം. വെട്ടൂർകഥകൾ വായിച്ചിട്ടുള്ളപ്പോളെല്ലാം എനിക്കു തോന്നിയിട്ടുള്ള ഒരു വസ്തുതയാണിതു്. തകഴിയുടെയും ദേവിൻേറയും, പുളിമാനയുടേയും കഥകൾക്കുള്ള ചിത്രോന്മഥനശക്തി വെട്ടൂരിൻെറ കഥകൾക്കില്ല. അവയുടെ പ്രമേയങ്ങൾതന്നെ ഘനവും, ഗൗരവവും ഇല്ലാത്തവയാണു് പലപ്പോഴും. "രണ്ടടിവസ"ത്തിലെ കഥകളിൽ ചോരനിറം, യശോധനൻ, പപ്പുനായരുടെ ഹർജി എന്നിവപോലും അവയിലാണു് സാമൂഹ്യമൂല്യമുള്ള എന്തെങ്കിലും പ്രമേയങ്ങളുള്ളതു്. സുനിശ്ചിതമായ ഒരാശയത്തേയോ, ദൃഢമായ ഒരു വിശ്വാസത്തേയോ ഗ്രന്ഥകാരൻെറ ആത്മസത്തയുടെ സുപ്രധാനമായ ഏതെങ്കിലും അംശത്തേയോ വ്യക്തമാക്കുന്നില്ല. ന്യായം നടത്തുവാൻ ബാദ്ധ്യസ്ഥരെ അവിശ്വസിക്കപ്പെടുന്ന നിയമാധികാരികളുടെ അനീതിയും സ്വാർത്ഥബുദ്ധിയും, പ്രായോഗികകൗശലങ്ങളുടെ വിളഭൂമിയായ ഇന്നത്തെ സമുദായത്തിൽ കലാകാരന്മാക്കു കല്പിച്ചുകൊടുത്തിട്ടുള്ള മാന്യതയുടേയും അന്തസ്സിൻേറയും പൊള്ളത്തരം എന്നിങ്ങനെ രണ്ടു വിഷയങ്ങൾ ആ കഥകളിൽ കൂട്ടിച്ചേർത്തുണ്ടെന്നു പറയാം. പക്ഷെ ചില ചിതറിയ ചിന്തകളും വിളറിയ വികാരങ്ങളും, നിറവും, വടിവും തികഞ്ഞിട്ടില്ലാത്ത ചിത്രങ്ങളും അല്ലാതെ ജീവനും, ശക്തിയും ഏകാഗ്രതയും, അങ്ങോട്ടെത്തിനോക്കിയിട്ടില്ല. മരണഭീതിയെ പുരസ്കരിച്ചുള്ള "ശവദാഹവും" ഒരു പ്രേമപരാജയം വിഷയമാക്കി എഴുതിയി

ട്ടുള്ള "ഓർമ്മകളുടെ പിന്നാലെ" എന്ന കഥയും കഴിഞ്ഞാൽ ശേഷിക്കുന്നതു് "രണ്ടു ദിവസവും" ലക്കിഡിപ്പും, "പഴയ ശത്രു"വുമാണു്. പ്രത്യക്ഷത്തിൽത്തന്നെ നിസ്സാരങ്ങളായ രണ്ടു സംഭവങ്ങളെ അനുഭവരസികതപ്രമുളുമ്പുന്ന മട്ടിൽ വർണ്ണിക്കുകയാണു് ഈ കഥകളിൽ "നേരമ്പോക്കായി ചില വഴിക്കാൻ കുറച്ചുസമയമുണ്ടെങ്കിൽ കേൾക്കാൻ ക്ഷണിച്ചുകൊണ്ടു പറയുന്ന" "രണ്ടു ദിവസത്തെ കഥ." ശരിയാണു് ആ കഥയെപ്പററി കാഥികൻ പറയുന്നതു്. അടുത്തടുത്തുണ്ടാകുന്ന പരസ്പരവിരുദ്ധങ്ങളായ അനുഭവങ്ങളിൽനിന്നും നേരമ്പോക്കുണ്ടാകുന്നുണ്ടു്. നേരംപോകുന്നതറിയാതെ ആ നേരമ്പോക്കിൽ നാം മുഴുകുകയും ചെയ്യും. "ലക്കിഡിപ്പാ"കട്ടെ കാഥികന്റെ നേരംപോകുന്നതെയുള്ളു. ചുരുക്കത്തിൽ അദ്ദേഹത്തിനു് കഥ പറയാനറിയാം. കഥ കേൾക്കണമെന്നുള്ളവർക്കു് കേൾക്കാനും കൊള്ളാം. പക്ഷെ കഥ, കഥ, വെറും കഥ മാത്രം.

എൻ. കൃഷ്ണപിള്ള.

## ബാംബെചിത്രങ്ങൾ

By പ്രഹ്ളാദൻ,

മംഗളോദയം-തൃശ്ശൂർ വില 1 രു.

ബാംബേകേരളസമാജത്തിന്റെ ജീവനാഡിയായ ശ്രീ. എം. ആർ. നായർ പ്രഹ്ളാദൻ എന്ന തൂലികാനാമത്തിൽ എഴുതിയിട്ടുള്ള എട്ടു് ലഘുലേഖനങ്ങളാണു് ഈ കൃതിയിലെ ഉള്ളടക്കം. ബാംബേയിലെ മലയാളികൾക്കു് പരിചയപ്പെടേണ്ടിവരുന്ന അലക്കുകാരൻ, പോലീസുകാരൻ, അരിവെപ്പുകാരൻ, ഡാക്ടർ തുടങ്ങിയവരെപ്പററി ഏററവും സമർത്ഥമായി രചിച്ചിട്ടുള്ള ഈ ചിത്രങ്ങൾക്കു് ആവശ്യമുള്ള വശ്യതയും വർണ്ണഭംഗിയുമുണ്ടു്, ഈ.വി.യുടെപല ലേഖനങ്ങളോടും ഇവ കിടപിടിക്കുന്നവയാണു്. നിത്യപരിചയമുള്ള നിസ്സാര കാര്യങ്ങളിൽ നിർലീനമായിട്ടുള്ള നേരംപോക്കുകൾ ഹൃദയത്തിൽ കൊള്ളുന്നവിധം ചിത്രീകരിക്കാൻ അത്ര എളുപ്പമല്ല. മി. നായർ അക്കാര്യത്തിൽ വിജയിച്ചിട്ടുണ്ടു്. കാർട്ടൂൺ വരയ്ക്കുന്ന ചിത്രകാരന്റെ വൈദഗ്ദ്ധ്യവും വകതിരിവും സൂക്ഷ്മജ്ഞാനവും സഹൃദയത്വവും ഈ ചിത്രങ്ങളിൽ സമൃദ്ധിയായി കാണാം.

ടി. എൻ.

## ചേച്ചി

വിവർത്തകൻ എ. ദിവാകരൻ,

മംഗളോദയം-തൃശ്ശൂർ 1 രു. 4 ണ.

ചീഫ്ജസ്റ്റീസ് ഉദ്യോഗം രാജിവച്ചു് ഹരിദ്വാരത്തിൽചെന്നു് സന്യാസിയായി കഴിഞ്ഞിരുന്ന സർ എം. ദയാലിന്റെ ഡയറിക്കുറിപ്പുകൾ അവലംബിച്ചു് ശ്രീ.ജൈനേന്ദ്രകുമാർ ഹിന്ദിയിൽ ത്യാഗപത്രം എന്ന ഒരു കഥ എഴുതി. അതിനെ ആധികരിച്ചു് മലയാളത്തിലെഴുതിയ കഥയാണു് ചേച്ചി. കഥയുടെ രസികത്വത്തിനും പാത്രസൃഷ്ടിക്കുമുള്ള പ്രശംസ ജൈനേന്ദ്രകുമാരിനു് അവകാശപ്പെട്ടാമെങ്കിലും ഭാഷയുടെ ഭംഗിയ്ക്കും, വികാരഭദ്രത പാലിച്ചതിനുമുള്ള അഭിനന്ദനം പരിഭാഷകനുതന്നെ ലഭിക്കുന്നതാണു്. ഹിന്ദിയിലെ പല കഥകളും ഈ രൂപത്തിൽ മലയാളത്തിലേക്കു് വരേണ്ടതുതന്നെയാണു്.

ടി. എൻ.

## മാനസപുത്രി

By വെണ്ണിക്കുളം.

പി. കെ. മെമ്മോറിയൽ പ്രസ്സ്

തിരുവനന്തപുരം. വില 1 രൂപ.

24 ഖണ്ഡകാവ്യങ്ങളുടെ ഒരു സമാഹാരമാണു് മാനസപുത്രി, ഒരു കവി ഹൃദയ

ത്തെ ചലിപ്പിക്കുവാൻ പോരുന്ന കാര്യങ്ങൾ തന്നെയാണ് ഇതിലെ കവനങ്ങളുടെ വിഷയങ്ങൾ. അവയെ ശ്രീ. വെണ്ണിക്കുളത്തിന്റെ കാന്തിമത്തായ കാവ്യ പ്രതിഭ കൈകാര്യം ചെയ്യുമ്പോൾ അവ നമുക്കു ലഭിക്കുന്ന ഉത്തേജനത്തിന്റെയും ഉജ്ജീവനത്തിന്റേയും കാരണങ്ങളായിത്തീരുന്നു.

ഉപയോഗിതാ സിദ്ധാന്തത്തിന്റേ-യൂട്ടിലിട്ടേരിയൻ തിയറിയുടെ-മാനദണ്ഡങ്ങൾ പ്രയോഗിച്ചു കലാപരവും ചിന്താപരവും വിജ്ഞാനപരവും ആയ കൃതികൾക്ക് വിലപേശുന്ന ഒരു കക്ഷി ഇന്നു പലേടങ്ങളിലും ഊർജ്ജിതമായി പ്രവർത്തിച്ചു വരുന്നുണ്ട്. ശുദ്ധസാഹിത്യവും, ശുദ്ധശാസ്ത്രവും ശുദ്ധ വിചാരവും മനുഷ്യപുരോഗതിക്കു ആവശ്യമില്ലാത്തതാണെന്നു അവർ വിധിച്ചു തള്ളാറുണ്ട്. സ്ഥൂലമായ ഒരു സാമൂഹ്യ വിപ്ലവത്തെ സഹായിക്കുന്ന കൃതികളേ അവരുടെ വിപണികളിൽ വിലപ്പോവുകയുള്ളു. സൗന്ദര്യബോധത്തേയോ വികാര ഭാവനകളേയോ ഉദ്ദീപിപ്പിക്കാത്ത ഏതു ശുഷ്കമായ പദ്യകൃതിയേയും അവർ പലപ്പോഴും ഒന്നാംതരം കാവ്യമാക്കാറുണ്ട്.

ഒരു കവിക്കു തന്നെ ചലിപ്പിക്കുന്ന ഏതിനേയും, കവിതാവിഷയമാക്കാനുള്ള അവകാശവും സ്വാതന്ത്ര്യവുമുണ്ട്. തന്റെ മന:സ്സാക്ഷിയുടേയും പ്രജ്ഞാപരമായ സത്യസന്ധതയുടേയും മുൻപിൽ അവൻ അപരാധിയാകരുതെന്നേയുള്ളു. എന്നാൽ തന്റെ കാലം പ്രാദുർഭവിപ്പിക്കുന്ന പ്രശ്നങ്ങളുടെ നേർക്കു ഒരു കവി കണ്ണടച്ചു കൂടാ. കഴഞ്ഞ രാഷ്ട്രീയ സാമ്പത്തിക പ്രശ്നങ്ങൾ മററെല്ലാത്തിനേയും കീഴമർത്തുന്ന ആധുനികകാലത്തെ കവിതയെ സംബന്ധിച്ചു പറയുവാനുള്ള പൊതുവായ പ്രധാനദോഷം അതു മഹത്തായ ഭാവനയേയും വികാരത്തേയും സൗന്ദര്യാനുഭൂതിയേയും നഷ്ടപ്പെട്ട് വസ്തു സ്ഥിതികഥാ കഥന സമ്പ്രദായങ്ങളേ അവലംബിക്കുന്നു വെന്നതാണ്. കാര്യസ്വഭാവത്തെ ഹേതുവൽക്കരിക്കണമെന്ന വാദവും കവിതയുടെ ആധുനിക ദൗർബല്യത്തിന്റെ കാരണങ്ങളിൽ ഒന്നാണ്.

ചേരിതിരിഞ്ഞു നില്ക്കുന്ന ഒരു കവിയല്ല ശ്രീ വെണ്ണിക്കുളം. ചപലമായ സാഹിത്യപ്പോരാട്ടങ്ങളുടെയിടയിൽ നിന്നു അദ്ദേഹം മനംമാറിയിട്ടില്ല; കാൽമാറിയിട്ടില്ല. അന്നും ഇന്നും അദ്ദേഹം കവിയായിത്തന്നെ തലപൊക്കി നില്ക്കുന്നു. കാവ്യലോകത്തിലെ പഴയ കൂട്ടുകാരുടേയും പുത്തൻ കൂട്ടുകാരുടേയും ഇടയ്ക്കുകൂടിയാണ് അദ്ദേഹത്തിന്റെ പോക്ക്.

മാനസപുത്രിയിലെ വിശാലദർശനം, കേരളാലാപം, സ്വാതന്ത്ര്യഗീതം, ഭാരതപതാക, കേരളോപഹാരം, ഗ്രാമങ്ങളിലേക്കു, രത്നമേഖല, തിരുവെഴുത്തു് എന്നീ കവനങ്ങൾ കേരളത്തേയും ഭാരതത്തേയും സംബന്ധിച്ച കവിയുടെ സ്നേഹവും അഭിമാനവും തുടങ്ങിക്കുന്നവയാണ്. ചുഴലിക്കാററിൽ, ചിത്രത്യാഗം, തോട്ടക്കാരനോട്, മാനം പുലർത്താൻ എന്നീ കവനങ്ങളിൽകവിയുടെ ജീവകാരുണ്യത്തേയും സമസ്തഷ്ടി സ്നേഹത്തേയും വെളിപ്പെടുത്തുന്നവയാണ്. ജാലവിദ്യ, നട്ടപ്പുഴയിൽ വീരഭാഷണം എന്നീ കൃതികളിൽ കവി അപ്രത്യക്ഷനായി നിന്ന ചില ഗുണപാഠങ്ങളെ ഉപദേശിക്കുന്നു മംഗളം മഹാകവെ എന്ന കവിതയിൽ കവി മഹാകവി വള്ളത്തോളിന്റെ മേന്മകളെ വാഴ്ത്തുന്നു. അസ്തമയം എന്ന കവിതയിൽ ഗാന്ധിജിയുടെ മഹിമാതിരേകത്തേ കവി അനുസ്മരിപ്പിക്കുന്നു. ശുദ്ധാർത്ഥപ്രധാനമായ ഇടിമുഴക്കം എന്ന കവി

തയിൽ പ്രശാന്തസുന്ദരമായ കഴിഞ്ഞ കാലത്തേയും പ്രക്ഷുബ്ധമായ ഇക്കാലത്തേയും അനുസ്മരിക്കുന്നു. തനിക്കു ഒരു പുത്രി ജനിച്ചതായി ഒരു വിധവകാണുന്ന സ്വപ്നമാണു് മാനസപുത്രി. സ്വന്തം അനുഭൂതികളേ തന്റെ അനുവാചകന്മാരുടെ അനുഭൂതികളാക്കുന്നതിലും താൻ ഉദ്ദേശിക്കുന്ന ഫലം അവരിൽ ഉല്പാദിപ്പിക്കുന്നതിലുമാണു് ഒരു കവിയുടെ വിജയം സ്ഥിതിചെയ്യുന്നതു്. ഈ ശ്രമത്തിൽ ശ്രീ. വെണ്ണിക്കുളം വിജയിച്ചിട്ടുണ്ടു്.

വക്കം അബ്ദുൽഖാദർ.

## സ്മരണദർപ്പണം

(ഒന്നും രണ്ടും ഭാഗങ്ങൾ)

By കെ. എം. പണിക്കർ.
പി. കെ. മെമ്മോറിയൽപ്രസ്സ്,
തിരുവനന്തപുരം. വില 3 രു.

ശൈശവം മുതൽക്കു 1939 ഏപ്രിൽ മാസത്തിൽ ബിക്കാനീർ മഹാരാജാവിന്റെ മന്ത്രിയായതുവരെയുള്ള നാല്പത്തഞ്ചു കൊല്ലത്തെ തന്റെ സംഭവബഹുലമായ ജീവിതത്തെ സംബന്ധിച്ച നിരീക്ഷണങ്ങളേയും സ്മരണകളെയുമാണു് സർദാർ കെ. എം. പണിക്കർ തന്റെ സ്മരണദർപ്പണത്തിൽ പ്രകാശിപ്പിച്ചിരിക്കുന്നതു്.

ഇൻഡ്യയിലും വിദേശങ്ങളിലും താമസിച്ചുകൊണ്ടു് പല കാലഘട്ടങ്ങളിലായി താൻ ഏർപ്പെട്ടിട്ടുള്ള വിദ്യാഭ്യാസം, സാഹിത്യപരിശ്രമം, ഗ്രന്ഥമെഴുത്തു, പത്രപ്രവർത്തനം, രാഷ്ട്രീയ സേവനങ്ങൾ, ഉദ്യോഗങ്ങൾ എന്നിവയെ ഗ്രന്ഥകാരൻ ലളിതമായി വിചാരിച്ചിട്ടുണ്ടു്. ഇൻഡ്യൻ നാട്ടുരാജ്യങ്ങളിലും ബ്രിട്ടീഷിൻഡ്യയിലും പല യൂറോപ്യൻ രാജ്യങ്ങളിലും ഈ തുറകളിൽ പണിക്കർ തന്റെ സമുന്നതമായ വ്യക്തിത്വത്തെ പതിച്ചിട്ടുണ്ടു്. കർമ്മകുശലതയും ബുദ്ധിസാമർത്ഥ്യവും ചാതുര്യവും കൊണ്ടു് ഇൻഡ്യയൊട്ടുക്കു് പല വിദേശ രാജ്യങ്ങളിലും ഗണനീയനായ ഒരു വ്യക്തി എന്ന നിലയിൽ പ്രശസ്തി ആർജ്ജിച്ചിട്ടുള്ള അപൂർവ്വം കേരളീയരിൽ ഒരാളാണു ശ്രീ. പണിക്കർ. താൻ നേരിട്ടു ബന്ധപ്പെട്ടിട്ടുള്ള ചരിത്രപ്രധാനമായ പല രാഷ്ട്രീയസംഭവങ്ങളേയും പ്രശ്നങ്ങളേയും ഇൻഡ്യയിലും ഇൻഡ്യക്കു പുറമെയും വിവിധ രംഗങ്ങളിൽ നായകത്വം വഹിച്ച നിൽക്കുന്ന വിഖ്യാതരായ വ്യക്തികളേയും അധികരിച്ചു ഗ്രന്ഥകാരൻ നമുക്കു പ്രയോജനപ്രദമായ പല വിവരങ്ങളും നൽകുന്നുണ്ടു്. ഒരു രാജ്യസേവകൻ രാജസേവകൻ ഗ്രന്ഥകാരൻ, സാഹിത്യകാരൻ കവി, പത്രപ്രവർത്തകൻ. എന്നീ പദവികളിൽ താൻ ചെയ്ത കൃത്യങ്ങളേയും ആർജ്ജിച്ചിട്ടുള്ള നേട്ടങ്ങളേയുമെല്ലാം അദ്ദേഹം നമുക്കു പരിചയപ്പെടുത്തിത്തരാൻ നിഷ്കർഷിച്ചിട്ടുണ്ടു്.

ഒരു ആത്മകഥാ കഥനമായി എഴുതപ്പെട്ടിട്ടുള്ള സ്മരണദർപ്പണത്തിൽ ശ്രീ. പണിക്കർ തന്റെ സ്വകാര്യജീവിതത്തേയോ ജീവിതലക്ഷ്യങ്ങളേയോ പ്രകാശിപ്പിക്കുന്നില്ല. തന്റെ ഇഷ്ടാനിഷ്ടങ്ങളിൽ ചിലതിനെ അങ്ങുമിങ്ങും അദ്ദേഹം സ്പർശിക്കുകയേ ചെയ്തിട്ടുള്ളു. തന്റെ പ്രത്യക്ഷ ജീവിതകഥകൾ പറഞ്ഞു ഗ്രന്ഥകാരൻ നമ്മിൽ പ്രവേശിപ്പിക്കുവാൻ പ്രയത്നിക്കുന്നതല്ലാതെ നമ്മെ തന്റെ ജീവിതാന്തർഭാഗത്തു പ്രവേശിപ്പിക്കുന്നില്ല. അദ്ദേഹം നമ്മിൽ കടന്നുവെന്നു വിചാരിക്കുന്നുവെങ്കിലും നാം നമ്മുടെ വെളിക്കാണു് അദ്ദേഹത്തെ കാണുന്നതു്. ഒരു രാജ്യതന്ത്രജ്ഞനോ രാജസേവകനോ നമ്മുടെ ഏതെങ്കിലും കവാടത്തിൽവന്നു മുട്ടിയാൽതന്നെ അദ്ദേ




എന്റെ പ്രിയപ്പെട്ട കൊച്ചനിയന്മാരെ!

ഇതാ നിങ്ങളുടെ കൊച്ചേട്ടൻ നിങ്ങൾക്കുവേണ്ടി ഒരു നല്ല അവസരം ഉണ്ടാക്കിത്തരുന്നു. നമുക്ക് എല്ലാവർക്കും ഒന്നിച്ചു ചേർന്ന് തമ്മിൽ തമ്മിൽ പലതും സംസാരിക്കാം. രസമുള്ള പലതിനെക്കുറിച്ചും നമുക്ക് പറയാം. നാം അറിഞ്ഞിട്ടില്ലാത്ത പലതിനെക്കുറിച്ചും അന്യോന്യം അറിയിക്കാം. നമുക്ക് കഥകൾ പറയാം. കടംകഥകൾ പറയാം. പാട്ടുപാടി രസിക്കാം. ചോദ്യങ്ങൾ ചോദിച്ച് ഉത്തരം പറയാം.

അയ്യ! എന്തുരസമായിരിക്കും. ഞാൻ ഒരു കാര്യം ചെയ്യാം. ഈ ബാലപംക്തിയിൽ കൂടെ നിങ്ങളെയെല്ലാം ഒന്നു പരിചയപ്പെടട്ടെ. നിങ്ങൾ എനിക്ക് എഴുത്തുകൾ എഴുതണേ. കഥകളും മററും അയച്ചുതരണേ—കൊച്ചുകഥകൾ—നല്ല വിനോദകഥകൾ. നിങ്ങളുടെ കൊച്ചേട്ടൻ അത് ഈ ഗ്രന്ഥാലോകത്തിൽ പ്രസിദ്ധം ചെയ്യാം കേട്ടോ? കുട്ടികളായ നിങ്ങൾക്ക് നിങ്ങളുടെ കഥകളും കൊച്ചുനാടകങ്ങളും പ്രസിദ്ധപ്പെടുത്തിക്കാണാൻ ആഗ്രഹമില്ലേ?

അതിരിക്കട്ടെ. കൊച്ചേട്ടൻ രസമുള്ള ഒരു പുതിയ അറിവു തരാം.

നല്ല ആരോഗ്യമുള്ള—അതായത് ഏകദേശം നൂററിനാല്പതു റാത്തൽ തൂക്കമുള്ള

---

റക്കപ്പെട്ടിട്ടില്ലെന്നുവരും. ഒരു കവിയ്ക്കോ ഒരു സാഹിത്യകാരനോ അതിനെ ഭേദിച്ചു കടക്കുവാൻ കഴിഞ്ഞില്ലെങ്കിൽ അതു കഷ്ടമെന്നേ പറയേണ്ടു. ശ്രേഷ്ഠമായ ഒരു ആത്മകഥനം ജീവിതത്തിന്റെ പുറംതോടിനെ പരിചയപ്പെടുത്തുകയല്ല; അതിന്റെ കഴമ്പിലേക്കു കടത്തിവിടുകയാണ് ചെയ്യേണ്ടതു്. ജീവിതത്തിനു ഒരു അർത്ഥവും രൂപവും കൊടുക്കാൻ തക്കവിധം സ്വന്തമായൊരു ചിന്താപദ്ധതി സൃഷ്ടിക്കുവാനോ സ്വന്തം ദൗർബ്ബല്യങ്ങളെ ഏററു പറയുവാനോ കഴിവില്ലാത്ത ഒരു ആത്മകഥാകഥനം യഥാർത്ഥമായ വ്യക്തിപ്രഭാവത്തിന്റെ സൃഷ്ടി ആയിരിക്കുകയില്ല.

ഗഥേ, റൂസ്സോ, ടോൾസ്റ്റോയ്, ഗിബ്ബൺ, വെൽസ്, തോമസ്മാൻ, ഹക്സ്ലി മുതലായവർ അവരെപ്പററി എഴുതിയിട്ടുള്ള സ്മരണകളിലെല്ലാം മികച്ചു കാണപ്പെടു

ന്നതു് അവരുടെ യഥാർത്ഥജീവിതവും ജീവിതാവബോധവുമാണു്.

സർദാർപണിക്കരുടെ സ്മരണദർപ്പണം ഏറിയക്രമം അദ്ദേഹത്തിന്റെ ജീവിതത്തിന്റെ സ്ഥൂലവശങ്ങളുടെ ഒരു പ്രകാശനം മാത്രമാണ്. അതിരുകടന്ന ഇഗോയിസത്തിന്റെയും ആത്മസ്തുതിയുടേയും പ്രസ്താവങ്ങൾ ഈ ഗ്രന്ഥത്തിന്റെ മിക്ക പുറങ്ങളിലും വിശിഷ്യ അവസാനഭാഗങ്ങളിലും സുലഭങ്ങളാണ്. സംസ്കാര സമ്പന്നരും ചിന്താപ്രമുഖരും ആയ അനേകം സമുത്കൃഷ്ടവ്യക്തികളുമായി സമ്പർക്കം ചെയ്യുവാൻ ഭാഗ്യം സിദ്ധിച്ച ഒരാളിൽനിന്നു ഒരിക്കലും പ്രതീക്ഷിച്ചുകൂടാത്ത നിസ്സാരമായ പൊങ്ങച്ചം പറച്ചിലുകൾ ഈ കൃതിയിൽ ധാരാളം കളങ്കങ്ങൾ ചേർത്തിട്ടുണ്ടു്. അവ നമ്മേ ലജ്ജിപ്പിക്കുകപോലും ചെയ്യുന്നു.

വക്കം അബ്ദുൽഖാദർ.

ഒരു മനുഷ്യശരീരത്തിൽ എന്തെല്ലാം അട ങ്ങിയിട്ടുണ്ടെന്ന് നിങ്ങൾക്കറിയാമോ? അ റിഞ്ഞുകൂടായിരിക്കാം. എന്നാൽ കൊച്ചേ ട്ടൻ പറഞ്ഞുതരാം. ഏഴു ബാർസോപ്പുക ളുണ്ടാക്കാൻ ആവശ്യമുള്ള കൊഴുപ്പ് (സ്നേ ഹാംശം) രണ്ടായിരത്തി ഇരുന്നൂറു തീപ്പെ ട്ടിക്കോലുണ്ടാക്കാനുള്ള ഭാസ്വരം അല്ലെ ങ്കിൽ ഫോസ്ഫറസ്, സാധാരണ മരുന്നു ഷാപ്പിൽ വാങ്ങാൻകിട്ടുന്ന ഗന്ധകഗുളിക യില്ലേ? അതുപോലെ ഒരു പാക്കററ് ഗുളി കയുണ്ടാക്കാൻ ആവശ്യമുള്ള ഗന്ധകം, പ ത്തുഗ്യാലൻ വെള്ളം, ഒരു രണ്ടിഞ്ചു ആണി ഉണ്ടാക്കാൻ ആവശ്യമുള്ളിടത്തോളം ഇരു മ്പ് (അയാംശം), ഒൻപതിനായിരം പൂഠം പെൻസിലുണ്ടാക്കാനുള്ളിടത്തോളം കാർ ബൺ, നമ്മുടെ വീട്ടുഭിത്തികളിൽ വെള്ളയ ടിക്കാനായി കലക്കിയെടുക്കുന്ന പാക ത്തിൽ നാലിടങ്ങഴി വെള്ളത്തിൽ കലക്കാ നുള്ളിടത്തോളം ചുണ്ണാമ്പ് (അതായതു കാൽസിയം) ഇത്രയുമാണ്. ഇതൊരു നേരംപോക്കല്ല, സത്യമാണ്. കൊച്ചേ ട്ടൻ കൊച്ചനിയന്മാരോട് കള്ളം പറയു കയില്ല. കള്ളംപറഞ്ഞാലുള്ള അനുഭവം കൊച്ചേട്ടനറിയാം. കൊച്ചുകള്ളത്തരം കൊണ്ടു് ഇന്നാളൊരു ദിവസം ഗോപിക്കു പററിയ അബദ്ധം അറിയാമോ? പറയാം.

ഇക്കഴിഞ്ഞ തിങ്കളാഴ്ച ഗോപിക്ക് ക്ലാ സ്സിൽ ഹിന്ദിപരീക്ഷയായിരുന്നു ഗോ പി ഒരു കള്ളത്തരമെടുത്തു. നേരം പുലർ ന്നിട്ടും എഴുനേററില്ല. അമ്മ വിളിക്കാൻ വന്നപ്പോൾ ഒരു കലശലായ വയററിവേ ദന അഭിനയിച്ചു. അമ്മ എന്തുചെയ്യു, അ ച്ഛന്റെ അടുത്തുപറഞ്ഞു് അടുത്തുള്ള ഡാക്ട രുടെ കയ്യിൽനിന്നു് മരുന്നുവാങ്ങിക്കൊണ്ടു വന്നു. അപ്പോഴാണു് ഗോപിക്കു് അബ ദ്ധം പററിയതു്. ആ മരുന്നു മുൻപൊരി ക്കൽ ഗോപികഴിച്ചിട്ടുള്ളതാണ്. അതി ന്റെ മണംമാത്രം മതി ഛർദ്ദിക്കാൻ. അ ത്രകണ്ടു് കയ്പുള്ള മരുന്നാണ്. പക്ഷെ കു ടിയ്ക്കാതിരിക്കാനൊക്കുമോ. വയററിൽവേ ദനയല്ലേ? അച്ഛനും അമ്മയും അടുത്തുവ ന്നു് ഇരുന്നുകഴിഞ്ഞു എന്തിനു്? മരുന്നു കുടിപ്പിക്കാൻ ഒരു രക്ഷയുമില്ല. വയററു വേദനയാണെന്നു ഭാവിച്ചതു് അബദ്ധമാ യിപ്പോയെന്നു തോന്നി. എന്തായാലും ഈ മരുന്നുകുടിക്കാൻ സാദ്ധ്യമല്ലതാനും. പ ക്ഷെ അച്ഛനു് ദേഷ്യം വന്നാൽ അടിക്കും. അങ്ങിനെയും കിടക്കുന്നു മറെറാരു വിഷ മം. ആകപ്പാടെ കുഴങ്ങി. ഒടുവിൽ "എനി ക്കു വയററിൽ വേദനയില്ല" എന്നു് ഗോ പി പറഞ്ഞു അച്ഛനു ദേഷ്യംവന്നു. മരു ന്നുകുടിക്കാനുള്ള മടിയാണെന്നും പറഞ്ഞു് ഗോപിയുടെ തുടയിൽ രണ്ടടി വച്ചുകൊ ടുത്തു. സുഖക്കേടില്ലാത്തഗോപി കരഞ്ഞും കൊണ്ടു് വയററിൽസുഖക്കേടിനു് മരുന്നു കുടിച്ചു. ഇനിയും ഇരിക്കുന്നു 5 നേരത്തെ മരുന്നു്. അച്ഛോവയ്യ. വല്ലവിധത്തിലും പള്ളിക്കൂടത്തിൽ പോയാൽമതി. കയ്പുള്ള ഈ മരുന്നിനേക്കാൾ ഭേദം ഹിന്ദിപരീക്ഷ യ്ക്കു് എഴുതുന്നതാണ്. അവൻ തീർച്ചപ്പെ ടുത്തി. പുസ്തകവുമെടുത്തു് അച്ഛനും അമ്മ യുമറിയാതെ പള്ളിക്കൂടത്തിലേക്കു് ഒരൊ റൊട്ടം. പരീക്ഷതുടങ്ങിയിട്ടു് അരമണി ക്കൂറായി. എങ്കിലും ക്ലാസ്സിൽകയറി എ ന്തൊക്കെയോ എഴുതിവച്ചു. പക്ഷെ തോൽ വി മൂന്നുതരം. അടുത്ത ദിവസം പരീക്ഷ യുടെ മാർക്കു് അറിഞ്ഞു. ഏററവും കറവു ഗോപിക്കാണ്. ഒരൊററ കുട്ടിയെ തോ റവുള്ളൂ അതും ഗോപിതന്നെ. ഒൻപതു മാർക്കു്.

അവൻ വിചാരിച്ചു. എന്തോന്നു്? ഒരു ചെറിയ കള്ളത്തരം കൊണ്ടുവന്ന ദുരിത

# ഗ്രന്ഥശാലാസംഘം വാൎത്തകൾ

## പ്രവൎത്തകസമിതിയോഗം

സംഘം പ്രവൎത്തകസമിതിയോഗം സെപ്റ്റംബർ 1, 15, 30 എന്നീ തീയതികളിൽ സംഘം ആഫീസിൽവച്ച് കൂടുകയുണ്ടായി.

പബ്ലിക് ലൈബ്രറികമ്മിററിറിപ്പോർട്ടും ഗവമ്മെൻറു അംഗീകരിക്കുന്നതിനു മുമ്പായി സംഘത്തിൻെറ അഭിപ്രായംകൂടെ പരിഗണിക്കേണ്ടതാണെന്നു നിശ്ചയിച്ചു.

സംഘം രക്ഷാധികാരി ഫീസ് 1000 രൂപയായും ഉപരക്ഷാധികാരി ഫീസ് 500 രൂപയായും വർദ്ധിപ്പിച്ചു. 126-ലെ 7½ മാസത്തെ ബഡ്ജററ് അംഗീകരിച്ചു. ശ്രീ. ടി. എൻ. ഗോപിനാഥൻ നായരെ ഗ്രന്ഥാലോകം മാസികയുടെ മാനേജിംഗ് എഡിററായും, ശ്രീ. കൈനിക്കര എം. കുമാരപിള്ള,, ശ്രീ. കെ. ദാമോദരൻ, ശ്രീ. മാത്യു എം. കുഴിവേലി, ശ്രീ. എസ്സ്. ഗുപ്തൻനായർ, ശ്രീ. എം. തോമസ് എന്നിവരെ ഉപദേശകസമിതി അംഗങ്ങളായും തെരഞ്ഞെടുത്തു.

1950—51 ലേക്ക് അനുവദിച്ചിട്ടുള്ള ലൈബ്രറിഗ്രാൻറും സംഘം ഗ്രാൻറും വർദ്ധിപ്പിക്കുന്നതിനു ആവശ്യമായ നടപടികൾ നടത്തുന്നതിനു നിശ്ചയിച്ചു.

സെൻട്രൽ ലൈബ്രറികളുടെ വികസനസംബന്ധിച്ച് ഒരു പദ്ധതി തയ്യാറാക്കുന്നതിനു ശ്രീ. എൻ. പി. വർഗ്ഗീസ്, ഡാക്ടർ പി. കെ നാരായണപിള്ള, ശ്രീ. എൻ. കേശവപിള്ള, ശ്രീ. പി. എൻ. പണിക്കർ എന്നിവരെ ഒരു സബ്കമ്മിററിയായി തെരഞ്ഞെടുത്തു. സംഘത്തിൻെറ പൊതുയോഗം താമസിയാതെ കൂടുന്നതിനും നിശ്ചയിച്ചു.

---

ങ്ങൾ. വേണ്ടാത്ത മരുന്നു കുടിച്ചു, രണ്ടടി നല്ലകണക്കിനു കിട്ടി, അതുകഴിഞ്ഞ് സാറിൻെറ ശകാരവും ഒടുവിൽ പരീക്ഷയിൽ വെറും ഒൻപതു മാർക്കും. നോക്കണേ എനിക്കുപററിയ അപകടം !!!

ഇനി കൊച്ചേട്ടൻ കുറെ ചോദ്യങ്ങളും കടംകഥകളും തരുന്നു.

ചോദ്യങ്ങൾ:—

1. ലോകത്തിലെ ഏററവും പൊക്കം കൂടിയ പ്രതിമ ഏതാണു ? എത്രയടിപൊക്കം ഉണ്ട്.

2. വെളുക്കുംവരെ പൂന്തോട്ടം, വെളുത്തുകഴിഞ്ഞാൽ വെറുംതോട്ടം, എന്തോന്ന്?

3. മാംസമില്ലാത്ത എല്ല്, തേവരുടെ മുമ്പിൽ കുഴല്, വിളികേട്ടാൽ നടുങ്ങും.

4. 'A'യ്ക്കും 'A'യുടെ മകനും 'B'യ്ക്കും 'B'യുടെ മകൾക്കുംകൂടി ഒൻപതുപഴം മുറിയ്ക്കാതെ (സമമായി) വീതിക്കണം.

5. ഒൻപതുതീപ്പെട്ടിത്തിരിതരാം. കീറാതെയും മുറിക്കാതെയും പത്താക്കുന്നതെങ്ങിനെ?

ഈ ചോദ്യങ്ങളുടെ ശരിയായ ഉത്തരങ്ങൾ "കൊച്ചേട്ടൻ, "ഗ്രന്ഥാലോകം" തിരുവനന്തപുരം" എന്നാമേൽവിലാസത്തിൽ അയച്ചുതരുന്ന കൊച്ചനിയന്മാരുടെ പേര് അടുത്തലക്കത്തിൽ ബാലലോകംപംക്തിയിൽ ചേർക്കുന്നതാണ്.

എന്ന്
നിങ്ങളുടെയെല്ലാം പ്രിയപ്പെട്ട
കൊച്ചേട്ടൻ.

## ഗ്രന്ഥശാലാസംഘം ഉപരക്ഷാധികാരികൾ

1. ഡാക്ടർ പി. ററി. തോമസ്, പാലാമ്പടം, കോട്ടയം.
2. ജോത്സ്യൻ കൃഷ്ണപിള്ള, തിരുവനന്തപുരം.
3. ശ്രീമതി ലക്ഷ്മിപ്പിള്ളക്കൊച്ചമ്മ, മാധവിമന്ദിരം, തിരുവനന്തപുരം.
4. ശ്രീ. ജെ. ഇ. പെരേര, കൊല്ലം.
5. ,, പി. സുബ്രഹ്മണ്യം, ന്യൂതിയേറററ്സ്, തിരുവനന്തപുരം.
6. ,, ഇലങ്കത്തു നാരായണപിള്ള, തിരുവനന്തപുരം.
7. ,, പി. എൻ. നമ്പൂതിരി ഇളമൺമന, തിരുവല്ല.
8. ,, ററി. വി. കൃഷ്ണയ്യർ, തിരുവനന്തപുരം.
9. ,, എൻ. രാമസ്വാമിഅയ്യർ, മൂവാററുപുഴ.
10. ,, ജോർജ്ജ് തോമസ് കൊട്ടുകാപ്പള്ളി, പാലാ.
11. ,, ജോസഫ് ചാക്കോള, കോളേജ്വ്യൂ, തൃശ്ശൂർ.
12. ,, റവ: കുര്യൻ തട്ടപ്പാറഹൗസ്, കുത്താട്ടുകുളം.
13. ,, കെ. എം. പൈലി ഇളയിടത്തു്, നെച്ചൂർ പിറവം.
14. ,, കെ. വാസുദേവൻ മണലിക്കരമഠം, മേയ്ക്കാമണ്ഡപം.
15. ,, എഡിററർ മലയാളമനോരമ, ലിമിററഡ് കോട്ടയം.

## ആർഗനൈസറന്മാരുടെ പേരും മേൽവിലാസവും പ്രവർത്തനംനടത്തുന്ന താലൂക്കുകളും

| | | |
|---|---|---|
| 1 | പി. വിശ്വനാഥൻ, വെള്ളമഠം, താഴക്കുടി | തോവാള അഗസ്തീശ്വരം. |
| 2 | പി. വേലായുധൻനായർ, അരുമന | കൽക്കുളം, വിളവംകോട്. |
| 3 | ബി. ബാലകൃഷ്ണൻ, പുഴിക്കുന്നു്, പൂവാർ | നെയ്യാററിൻകര. |
| 4 | കെ. തങ്കപ്പൻനായർ, പാൽക്കുളങ്ങര | തിരുവനന്തപുരം. |
| 5 | ജെ. രാജഗോപാലൻനായർ, പാങ്ങപ്പാറ, കഴക്കൂട്ടം | നെടുമങ്ങാട്, ചിറയിൻകീഴ് |
| 6 | എം. എ. വറുഗീസ്പണിക്കർ, കുണ്ടറ | കൊല്ലം |
| 7 | ജി. നാണുശാസ്ത്രി, പുത്തൂർ | കൊട്ടാരക്കര, ~~കുന്നത്തൂർ~~ |
| 8 | എ. കെ. നാരായണൻനായർ, കൈപ്പട്ടൂർ | പത്തനാപുരം, ചെങ്കോട്ട |
| 9 | ~~എം. മഹമ്മദു്, പത്തനംതിട്ട~~ | പത്തനംതിട്ട |
| 10 | കെ. കൊച്ചുരാമൻപിള്ള, പടനായർകുളങ്ങര | കരുനാഗപ്പള്ളി |
| 11 | എൻ. ശ്രീധരൻനായർ, എവൂർ, ചേപ്പാട് | ~~കാർത്തികപ്പള്ളി, മാവേലിക്കര~~ |
| 12 | പി. ഭാസ്കരൻനായർ, എവൂർ, ചേപ്പാട് | അമ്പലപ്പുഴ |
| 13 | ആർ. മാധവപ്പൈ, | ചേർത്തല |
| 14 | ആർ. രാമവർമ്മ തമ്പാൻ, ~~കീഴ്വായ്പൂർ~~ | ~~തിരുവല്ല~~ |
| 15 | എൻ. ഓ. മാത്യു, എലിക്കുളം, പൂവരണി | ചങ്ങനാശേരി |
| 16 | എൻ. കെ. പുരുഷോത്തമൻ, വേളൂർ, കോട്ടയം | കോട്ടയം പീരുമേട് |

| | | |
|---|---|---|
| 17 | വെട്ടൂർ രാമൻനായർ, മുത്തോലി, പാലാ | മീനച്ചിൽ |
| 18 | പോരം ജെ. കൊണത്താപ്പിള്ളി, വൈക്കം | വൈക്കം |
| 19 | ഏ. ജെ. കത്ത്രാക്കോസ്, കോടിക്കുളം, തൊടുപുഴ | തൊടുപുഴ, ദേവികുളം |
| 20 | മാത്യു വർഗ്ഗീസ്, മൂവാററുപുഴ | മൂവാററുപുഴ |
| 21 | പി. കെ. അനന്തൻപിള്ള, N. പറവൂർ | കുന്നത്തുനാട് |
| 22 | ജെ. തങ്കം, N. പറവൂർ | N. പറവൂർ, കൊടുങ്ങല്ലൂർ |
| 23 | ററി. ഏ. മൃത്യുഞ്ജയൻ, പനമ്പുകാട്, എറണാകുളം | കൊച്ചി-കണയന്നൂർ |
| 24 | ററി. ഏ ബാലൻ, തൃശ്ശൂർ | തൃശ്ശൂർ |
| 25 | കെ. വി. കുമാരൻ, കേച്ചേരി | തലപ്പിള്ളി |
| 26 | കെ. ശ്രീധരനുണ്ണി കർത്താ, തിരുവാഴിയാട്, അയ്ലൂർ | ചിററൂർ |

# വായനശാലാ വാർത്തകൾ

### ഗാന്ധിമെമ്മോറിയൽ ലൈബ്രറി
### കോളപ്ര—കാരിക്കോട്

ഡാക്ടർ പി. ററി. ജോസഫ് പ്രസിഡൻറായും ശ്രീ: ടി. കെ. പെരുമാൾപിള്ള സെക്രട്ടറിയായും ശ്രീ. എൻ. കെ. ഗോപാലപിള്ള ഖജാൻജിയായും ഉള്ള ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

### ദേശസേവിനി വായനശാല
### തുറവൂർ

പ്രസ്തുത വായനശാലയുടെ ഒരു പൊതുയോഗം ആഗസ്ററ് 28—ാം തീയതി ആർ. മാധവപ്പൈയുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. കെ. കെ. പത്മനാഭൻ സ്വാഗതപ്രസംഗം ചെയ്തു, ശ്രീ. കെ. നടരാജൻ ശ്രീ. കെ. എൻ. രാജ് എന്നിവർ പ്രസംഗിച്ചു.

### വിജ്ഞാനപ്രദായിനി വായനശാല
### കടുക്കര

പ്രസ്തുത വായനശാലയുടെ ആഭിമുഖ്യത്തിൽ സെപ്ററംബർ 1—ാംതീയതി മുതൽ ഹിന്ദിക്ലാസ്സ് ആരംഭിച്ചു പ്രവർത്തനം നടത്തുന്നു.

### മഹാത്മജിമെമ്മോറിയൽ ലൈബ്രറി—പറയകടവ്

വായനശാലയുടെ ഒരു വിശേഷാൽ സമ്മേളനം ആഗസ്ററ് 8—ാം തീയതി ശ്രീ കെ. കെ. ഭാസ്കരൻ ബി. ഏ. എൽ. ററി. യുടെ അദ്ധ്യക്ഷതയിൽ കൂടി, ആർഗനൈസർ കെ. കൊച്ചുരാമൻപിള്ള, ശ്രീ. ഏ. കെ. അരയൻ. ശ്രീ. എസ്സ്. സുകുമാരൻ എന്നിവർ പ്രസംഗിച്ചു. ഗ്രന്ഥശാലാകെട്ടിടത്തിന് പൊതുജനങ്ങളിൽ നിന്നും സംഭാവന പിരിക്കുന്നതിനു നിശ്ചയിച്ചു. ശ്രീ. ഏ. കുമാരൻ (സാഹിത്യശിരോമണി) ശ്രീ. എൻ. വി. ലക്ഷ്മണൻ (സാഹിത്യവിശാരദ്) എന്നിവരെക്കൂടെ കമ്മിററിയിൽ ഉൾപ്പെടുത്തുകയുണ്ടായി.

### വിജ്ഞാനവികാസിനി വായനശാല
### മുട്ടം

പ്രസ്തുതവായനശാലയുടെ 47—ാം മതു വാർഷികപൊതുയോഗവും ശ്രീ നാരായണ ഗുരുസ്വാമിയുടെ ജന്മദിനാഘോഷവും ചിങ്ങം 12—ാം തീയതി ആഘോഷിക്കുകയുണ്ടായി. ശ്രീ കെ. എം. കേശവൻ ബി. ഏ. യുടെ അദ്ധ്യക്ഷതയിൽ പൊതുയോഗം കൂടി. ശ്രീ. വി. രാമകൃഷ്ണൻ നായർ ബി. എസ്സ്. സി. ബി. എൽ. ശ്രീ. കെ.

രാമകൃഷ്ണൻ നായർ ബി. ഏ. ശ്രീ. വിദ്വാൻ കുഞ്ഞുണ്ണി എന്നിവർ പ്രസംഗിച്ചു. ഡാക്ടർ കമാരൻ കൃതജ്ഞത പ്രകടിപ്പിച്ചു.

### ദേശാഭിവർദ്ധിനി ലൈബ്രറി നെല്ലിമൂട്

പ്രസ്തുത വായനശാലയുടെ ഒരു സജീവപ്രവർത്തകനും, 2639-ാംനമ്പർ സഹകരണസംഘം സെക്രട്ടറിയുമായ ശ്രീ. ആർ. ലക്ഷ്മണൻ നാടാരുടെ അകാലനിര്യാണത്തിൽ ശ്രീ. പി. രാഘവൻ നാടാരുടെ അദ്ധ്യക്ഷതയിൽ ചിങ്ങം 25-ാംതീയതി ഒരു പൊതുയോഗംകൂടി അനുശോചനം രേഖപ്പെടുത്തിയിരിക്കുന്നു.

### ഭാരതിവിലാസം ലൈബ്രറി & റീഡിംഗ്റൂം, കാരാപ്പുഴ

വായനശാലാകമ്മിററിയുടെ ഒരു യോഗം ആഗസ്റ്റ് 17-ാംതീയതി സ്ഥിരം പ്രസിഡൻറിൻെറ അദ്ധ്യക്ഷതയിൽകൂടി. സെക്രട്ടറിമാരുടെ രാജി സ്വീകരിച്ചുകൊണ്ട് പകരം ശ്രീ. വി. ആർ. പരമേശ്വരൻനായരേയും, ശ്രീ. കെ. എൻ. പ്രസാദചന്ദ്രൻനായരേയും സെക്രട്ടറിമാരായി നിയമിക്കുന്നതിനും നിശ്ചയിച്ചു.

### സംയോജനസ്മാരകഗ്രന്ഥശാല കണ്ടച്ചിറ

ഗ്രന്ഥശാലാസംഘം ജനറൽസെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ പ്രസ്തുത ഗ്രന്ഥശാല സന്ദർശിച്ചതിനെത്തുടർന്ന് സ്ഥലത്തെ ഒരു പൗരമുഖ്യനായ താഴത്തിൽ ശ്രീ. എസ്സ്. പരമേശ്വരൻമുതലാളി ഗ്രന്ഥശാലയ്ക്കു കെട്ടിടം പണിയുന്നതിനു ആവശ്യമുള്ള സ്ഥലം സംഭാവനചെയ്യാമെന്ന് വാഗ്ദാനം ചെയ്തു.

### ഗാന്ധിമെമ്മോറിയൽ വായനശാല വൈയ്ക്കപ്രയാർ

ഈ വായനശാലയുടെ ഒരു പൊതുയോഗം ആഗസ്റ്റ് 20-ാംതീയതി ആർഗനൈസർ ശ്രീ. പോംം കൊണത്താപ്പിള്ളിയുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. നീലകണ്ഠപ്പണിക്കർ, ശ്രീ. ശ്രീധരൻപിള്ള എന്നിവർ പ്രസംഗിച്ചു. ശ്രീ. പുല്ലമണപ്പള്ളി കൃഷ്ണമേനോൻ പ്രസിഡൻറായും ശ്രീ. തങ്കപ്പൻനായർ സെക്രട്ടറിയായും 9 പേരുംപ്പെട്ട ഒരു ഭരണസമിതിയെ തെരഞ്ഞെടുത്തു.

### സക്കാർ ഗ്രാമീണവായനശാല നെട്ടൂർ

പ്രസ്തുത വായനശാലയുടെ ഒരു പൊതുയോഗം ഓർഗനൈസർ ശ്രീ. ററി. ഏ. മൃത്യുഞ്ജയൻെറ അദ്ധ്യക്ഷതയിൽ സെപ്ററംബർ 10-ാംതീയതികൂടി. അദ്ധ്യക്ഷൻെറ അഭ്യർത്ഥന അനുസരിച്ച് വായനശാലയ്ക്കു പലരും പത്രങ്ങൾ സംഭാവന ചെയ്യാമെന്നു വാഗ്ദാനംചെയ്തു. കൂടുതൽ അംഗങ്ങളെ ചേർക്കുന്നതിനുവേണ്ടി ഒരു സബ്കമ്മിററിയെ തെരഞ്ഞെടുത്തു.

### സക്കാർ ഗ്രാമീണവായനശാല പനമ്പുക്കാട്

പ്രസ്തുത വായനശാലയുടെ വാർഷിക പൊതുയോഗം ആഗസ്റ്റ് 26-ാംതീയതി ശ്രീ. എൻ. രാമൻ അശാരൻെറ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. കെ. ഏ. കണ്ടകോരൻ, ശ്രീ. ററി. ഏ. മൃത്യുഞ്ജയൻ (ഓർഗനൈസർ) എന്നിവർ പ്രസംഗിച്ചു. അടുത്തകൊല്ലത്തേക്കു ഒരു പുതിയ കമ്മിററിയെ തെരഞ്ഞെടുത്തു.

### വിദ്യാഭിവർദ്ധിനി ലൈബ്രറി തിരുപ്പതിസാരം—നാഗർകോവിൽ

പ്രസ്തുത ലൈബ്രറിക്കുവേണ്ടി 16000 രൂപായ്ക്കു മേൽചെലവു ചെയ്തു പണികഴി

പ്പിച്ച കെട്ടിടത്തിൻെറ ഉത്ഘാടനം സെപ്ററംബർ 14-ാംതീയതി രാവിലെ കവിമണി ശ്രീ. ദേശികവിനായകംപിള്ള നിർവ്വഹിച്ചു. പ്രസ്തുത യോഗത്തിൽ അഡ്വക്കേററ് ശ്രീ. തലക്കുളം പി. സുബ്രഹ്മണ്യപിള്ള ആദ്ധ്യക്ഷം വഹിച്ചു. ശ്രീ. ആറമുഖനാവലർ പ്രസംഗിക്കുകയുണ്ടായി.

വൈകുന്നേരം ശ്രീ. ദേശികവിനായകം പിള്ളയുടെ അദ്ധ്യക്ഷതയിൽ പൊതുയോഗംകൂടി. തിരുനൽവേലി നെല്ലൈചെട്ടി പത്രാധിപർ ശ്രീ. എസ്സ്. എൻ. സോമയാജലു, പാളയംകോട്ട മുൻസിപ്പൽ ചെയർമാൻ ശ്രീ. പി. എസ്സ്. സുബ്രഹ്മണ്യ പിള്ള ബി. ഏ. ബി. എൽ; വിദ്വാൻ ഈ പണ്ടാരനമ്പ്യാർ, തെൻകുറൽ പത്രാധിപർ ശ്രീ. കഴന്തസ്വാമി ബി. ഏ. എന്നിവർ പ്രസംഗിച്ചു. ശ്രീ. പി. ചന്ദ്രശേഖരൻ കൃതജ്ഞത പ്രകടിപ്പിച്ചു.

പ്രസ്തുത ഉത്ഘാടന സമ്മേളനത്തിനു് ശ്രീ. സി. രാജഗോപാലാചാരി മദ്രാസ് പ്രധാനമന്ത്രി ശ്രീ. കമാരസ്വാമി രാജാ മുൻമന്ത്രി ശ്രീ. ഓ. പി. രാമസ്വാമിറെഡ്യാർ ശ്രീ. കാമരാജനാടാർ, മന്ത്രി ഭക്തവത്സലം തുടങ്ങി പലരുടേയും ആശംസാസന്ദേശങ്ങൾ ലഭിച്ചിരുന്നു.

### ദേശസേവിനി ലൈബ്രറി പുതിയവിള-കീരിക്കാട്ട്

ഒരു വിശേഷാൽ പൊതുയോഗം ചിങ്ങം 25-ാംതീയതി ശ്രീ. നീലവന ആർ. മാധവൻനായരുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. സാധു എം. പി. നായർ, ശ്രീ. കെ. കെ. കോയിക്കൽ, ശ്രീ. കെ. എൻ. കഞ്ഞുകൃഷ്ണൻ എന്നിവർ പ്രസംഗിച്ചു. ഒരു പുതിയ ഭരണസമിതിയെ തെരഞ്ഞെടുത്തു. സംഘം ജനറൽസെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ ഈ ഗ്രന്ഥശാല സന്ദർശിക്കുകയുണ്ടായി.

### സാഹിത്യപോഷിണിലൈബ്രറി ചതുർത്ഥ്യാകരി—മങ്കൊമ്പു്

ഈ വായനശാലയുടെ ഒരു പൊതുയോഗം സെപ്ററംബർ 3-ാം തീയതി ശ്രീ. എം. കെ. പ്രഭാകരൻ നായർ ബി. എസ്സ്. സി. യുടെ അദ്ധ്യക്ഷതയിൽ കൂടി. ബ്രഹ്മശ്രീ കളങ്ങര ഇല്ലത്തു വിഷ്ണുവാമൻ നമ്പൂതിരിപ്പാട്, ശ്രീ. ജി. പരമേശ്വരൻ പിള്ള, എന്നിവരെ വായനശാലയുടെ രക്ഷാധികാരികളായി അംഗീകരിച്ചു. ശ്രീ. കെ. കെ ചോക്കോ പ്രസിഡൻറായും, ശ്രീ. കെ. എൻ. കേശവപിള്ള വൈസ്പ്രസിഡൻറായും, ശ്രീ. എൻ. ചെല്ലപ്പൻപിള്ള സെക്രട്ടറിയായും, തോളൂർ ടി. ജി. ശ്രീധരൻനായർ അസി: സെക്രട്ടറിയായും, ശ്രീ. എം. കെ. പുരുഷോത്തമദാസ് ഖജാൻജിയായും, ഉള്ള ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

വൈദ്യകലാനിധി ജി. പരമേശ്വരൻ പിള്ള ഗ്രന്ഥശാലയ്ക്കു് 101 രൂപയുടെ പുസ്തകം സംഭാവന ചെയ്യാമെന്നു വാഗ്ദാനം ചെയ്തു. ഇദ്ദേഹം ഇതിനുമുമ്പും 150 രൂപയുടെ പുസ്തകം സംഭാവന ചെയ്തിരിക്കുന്നു.

### സഹകരണ ഗ്രന്ഥശാല മരുവൂർകോണം

പ്രസ്തുത വായനശാലയുടെ വാർഷികയോഗം കന്നി 8—ാം തീയതി ശ്രീ. ബാലകൃഷ്ണപിള്ള ബി. എ. എൽ. ററി. യുടെ അദ്ധ്യക്ഷതയിൽ കൂടി വിദ്വാൻ ആർ. വി. (ഇരണിയൽ) ശ്രീ. എൻ. പെരുമാൾ ബി. ഏ. ശ്രീ. എൻ. കേശവൻ നായർ, ശ്രീ. പി. വേലായുധൻനായർ (ലൈബ്രറി ഓർഗനൈസർ) എന്നിവർ പ്രസംഗിച്ചു.

## എസ്സ്. എൻ. വി. എസ്സ്. വായനശാല പൂത്തോട്ട

കന്നി 5—ാം തീയതി പ്രസ്തുത വായനശാലയുടെ ആഭിമുഖ്യത്തിൽ സമാധിദിനം ആഘോഷിക്കുകയുണ്ടായി. ശ്രീ. പി. ഗോവിന്ദമേനോൻ ബി. എ. പൊതുയോഗത്തിൽ ആദ്ധ്യക്ഷം വഹിച്ചു. ശ്രീ. വി. പി. പരമേശ്വരൻ ബി. എ. ബി കോം. എൽ. എൽ. ബി. സ്വാഗതപ്രസംഗം നടത്തി, ശ്രീ. പാറം. ജെ. കൊണത്താപ്പള്ളി ശ്രീ. വി. പി. മത്തായി, വിദ്വാൻ വർഗ്ഗീസ് കാട്ടേഴം എന്നിവർ പ്രസംഗിച്ചു.

## ദേശാഭിവർദ്ധിനിഗ്രന്ഥശാല മണക്കാട്ട്—തൊടുപുഴ

പ്രസ്തുത വായനശാലയുടെ വാർഷിക പൊതുയോഗം സെപ്റ്റംബർ 24—ാം തീയതി ശ്രീ. എ. ജെ. കുര്യാക്കോസിൻെറ അദ്ധ്യക്ഷതയിൽ കൂടി. വാർഷികറിപ്പോർട്ടും കണക്കും അംഗീകരിച്ചു. കലാപരമായ മത്സരങ്ങൾ നടത്തി വിജയികൾക്കു സമ്മാനം നൽകുന്നതിനു ഒരു തുക ബഡ്ജററിൽ കൊള്ളിച്ചിട്ടുണ്ട്. വായനശാലയ്ക്കു സ്വന്തമായി ഒരു കെട്ടിടം പണിയുന്നതിനു പുറംപോക്കുസ്ഥലം അനുവദിച്ചു കിട്ടുന്നതിനുവേണ്ട നടപടികൾ നടത്താൻ നിശ്ചയിച്ചു.

## മൈ. എം. എൻ. എ. പബ്ളിക് ലൈബ്രറി കണ്ണുകെട്ടശ്ശേരി

പ്രസ്തുത ലൈബ്രറിയുടെ ഒരു വിശേഷാൽ പൊതുയോഗം ആഗസ്ററ് 27—ാം തീയതി ശ്രീ. ആർ. ചന്ദ്രശേഖരൻ നായർ ബി. എസ്സ്, സി. യുടെ അദ്ധ്യക്ഷതയിൽ കൂടി വാർഷികറിപ്പോർട്ടും കണക്കും അംഗീകരിച്ചു. ശ്രീ. ടി. ജി. സുധാകരൻ പ്രസിഡൻറായും ശ്രീ എസ്സ് നാരായണൻ മൂത്തതു് സെക്രട്ടറിയായും ഉള്ള ഒരു ഭരണസമിതിയെ തെരഞ്ഞെടുത്തു.

ഭരണസമിതി 10—9—50-ൽ സമ്മേളിച്ചു. ആണ്ടവസാനത്തിൽ ഏററവും കൂടുതൽ പുസ്തകം വായിച്ച് അഭിപ്രായം രേഖപ്പെടുത്തുന്നവർക്ക് രണ്ടു സമ്മാനവും ഏററവും നല്ല അഭിപ്രായത്തിനു രണ്ടു സമ്മാനവും നൽകുന്നതിനു തീരുമാനിച്ചു.

ഡിബേററിംഗ് സൊസൈററിയുടേയും ഹിന്ദിവിദ്യാലയത്തിൻേറയും ഏകോപിച്ചുള്ള ഉൽഘാടനം തുലാം ആദ്യവാരത്തിൽ നടത്തുന്നതിനു നിശ്ചയിച്ചു.

## ജയ്ഹിന്ദ് പബ്ളിക് ലൈബ്രറി ഉഴവൂർ

ഒരു വിശേഷാൽസമ്മേളനം സെപ്റ്റംബർ 24—ാംതീയതി ശ്രീ. സി. ആർ ശങ്കരൻ നായരുടെ അദ്ധ്യക്ഷതയിൽ കൂടി ശ്രീ. എം. ആർ. ഗോപാലൻ നായർ പ്രസിഡൻറായും, ശ്രീ. കെ. കെ. കൃഷ്ണൻ നായർ സെക്രട്ടറിയായും 7 പേരുൾപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

## സാഹിത്യസേവിനി വായനശാല മുതുകുളം

ഗന്ധിജയന്തി ആഘോഷം പ്രമാണിച്ച ഒക്ടോബർ ഒന്നും രണ്ടും തീയതികളിൽ അന്നദാനവും പൊതുയോഗവും നടത്തി. ശ്രീ ചെല്ലപ്പൻ പിള്ള യോഗത്തിൽ ആദ്ധ്യക്ഷംവഹിച്ചു. ശ്രീ. കെ. ജി. ശങ്കരപ്പിള്ള ശ്രീ. കെ. ദിവാകരൻ നായർ ശ്രീ. പി. ഗംഗാധരൻ പിള്ള, ശ്രീ. എൻ. പരമേശ്വരൻ നായർ എന്നിവർ പ്രസംഗിച്ചു വീവിംഗ്മാസ്ററർ ശ്രീ വാസുദേവൻെറ നൂൽ നൂല്പുപ്രദർശനവും ഉണ്ടായിരുന്നു.

## മഹാത്മാഗാന്ധിസ്മാരക വായനശാല
## ഐവർകാല

ഈ വായനശാലയുടെ ഒരു പൊതുയോഗം സെപ്റ്റംബർ 17-ാം തീയതി ശ്രീ. ആർ. ശങ്കരൻനായരുടെ അദ്ധ്യക്ഷതയിൽ കൂടി. ആർ. ശങ്കരൻനായർ പ്രസിഡൻററായും ശ്രീ. കെ. വാസുദേവൻപിള്ള സെക്രട്ടറിയായും 9 പേരുംപ്പെട്ട ഒരു ഭരണസമിതിയെ തെരഞ്ഞെടുത്തു.

## കലാപോഷിണിവായനശാല
## തൃപ്പൂണിത്തുറ

10-9-50-ൽ കൂടിയ ഭരണസമിതിയോഗത്തിൽവച്ച് സെക്രട്ടറിയായിരുന്ന ശ്രീ വി. ആർ. കൃഷ്ണൻനായർ ഉപരിപഠനത്തിനപോകുന്നതിനാൽ പകരം ശ്രീ. എസ്സ്. നീലകണ്ഠൻ മൂത്തതിനെ സെക്രട്ടറിയായി തെരഞ്ഞെടുത്തു. 17-6-50-മുതൽ വായനശാലാവിഭാഗംകൂടെ ആരംഭിച്ചിട്ടുണ്ട്.

## ദി റീഡിംഗ് ക്ലബ്ബ് പാലമാററം

ഈ വായനശാലയുടെ ഒരു പൊതുയോഗം ശ്രീ. എൻ. ആർ. കറപ്പിൻെറ അദ്ധ്യക്ഷതയിൽ കന്നി 12-ാം തീയതികൂടി. ശ്രീ. പി. കെ. രാജപ്പൻനായർ, ശ്രീ. സി. കെ. ശിവശങ്കരക്കുറപ്പ്, ശ്രീ. കെ. ശങ്കരൻനായർ എന്നിവർ പ്രസംഗിച്ചു. വായനശാല സച്ചിദാനാശ്രമത്തിൽനിന്നും പൊതുജനങ്ങൾക്ക സൗകര്യമായ മറെറാരു സ്ഥലത്തേയ്ക്കു മാററിസ്ഥാപിച്ചു.

## ശ്രീനാരായണ സ്മാരകഗ്രന്ഥശാല
## കുളത്തൂർ

പ്രസ്തുത വായനശാലയുടെ 34-ാം മതു വർഷികയോഗം സമാധിദിനമായ കന്നി 5-ാം തീയതി തിരുവിതാംകൂർ യൂണിവേഴ്സിററി വൈസ് ചാൻസലർ ശ്രീ. വി. കെ. നന്ദൻ മേനോൻ അവർകളുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. ജയചന്ദ്രൻ, ശ്രീ സി. എം. ജാൺ എം. എ, ശ്രീ. എസ്സ്. രാജഗോപാൽ ബി. എ. എന്നിവർ പ്രസംഗിച്ചു. യോഗാനന്തരം ഭക്ഷ്യോൽപ്പാദന വകുപ്പുകാരുടെ സിനിമാപ്രദർശനവും ഉണ്ടായിരുന്നു. അന്നേദിവസം രാവിലെ 1000-ത്തിൽപ്പരം ആളുകൾക്ക് അന്നദാനം നടത്തുകയുണ്ടായി. യോഗത്തിൽ ഉച്ചഭാഷിണി ഘടിപ്പിച്ചിരുന്നു.

## പബ്ളിക് ലൈബ്രറി ആൻഡ് റീഡിംഗ്റൂം കാഞ്ഞാർ

പ്രസ്തുത വായനശാലയുടെ ഒരു യോഗം കന്നി 2-ാം തീയതി വിദ്വാൻ കെ. ററി. വക്കിയുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. പി. യു. ജോസഫിനെ സക്രട്ടറിയായും ശ്രീ. എൻ. പരമേശ്വരനെ ജോയിൻറസെക്രട്ടറിയായും തെരഞ്ഞെടുത്തു. വായനശാല സൗകര്യമായ മറെറാരുസ്ഥലത്തേയ്ക്കു മാററിസ്ഥാപിക്കുന്നതിനു നിശ്ചയിച്ചു.

## ആനന്ദപ്രദായിനിഗ്രന്ഥശാല
## ആലപ്പുഴ

ആഗസ്ററ 15-ാം തീയതി കൂടിയപൊതുയോഗത്തിൽ ശ്രീ. ഡി. നാരായണപ്പൈ ബി. എ. ബി. എൽ. ആദ്ധ്യക്ഷംവഹിക്കുകയും ശ്രീ. എൻ. എൻ. ഇളയതു് ബി. എ. ബി. എൽ. ഗ്രന്ഥശാലാവാരം ഉത്ഘാടനംചെയ്യുകയുംചെയ്തു. ഗ്രന്ഥശാലാവാരം പ്രമാണിച്ചുള്ള പ്രവർത്തനത്തിൽനിന്ന 100-ൽപ്പരം പുസ്തകങ്ങൾ ലഭിച്ചിട്ടുണ്ട്. 15 അംഗങ്ങളെ കൂടുതലായി ചേർത്തു.

### സക്കാർഗ്രാമീണവായനശാല വിയ്യൂർ

സെപ്റ്റംബർ 24-ാംതീയതി ശ്രീ. എം. പരമേശ്വരൻനമ്പൂതിരിയുടെ അദ്ധ്യക്ഷതയിൽ കമ്മിററിയോഗംകൂടി. ഒക്ടോബർ 2-ാംതീയതി വിവിധ പരിപാടികളോടുകൂടി ഗാന്ധിജയന്തി ആഘോഷിക്കുന്നതിന്ന നിശ്ചയിച്ചു.

### വനിതാവായനശാല വഞ്ചിയൂർ

പ്രസ്തുത വായനശാലയുടെ വാർഷിക പൊതുയോഗം ജൂലൈ 2-ാം തീയതികൂടി. ശ്രീമതി ആനന്ദവല്ലിയമ്മ എം. എ പ്രസിഡൻറായും ശ്രീമതി കെ. ജെ. സരോജിനിഭായി ബി. എ. ശ്രീമതി എൽ. വിജയമ്മ എന്നിവർ സെക്രട്ടറിമാരായും മിസ്സ്സ് വെങ്കിടാചലം ട്രഷററായും 15 പേരുൾപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

### ഭാരതി നൂൽനിലയം പുതുക്കട

ആഗസ്ററ 15-ാം തീയതിമുതൽ ആറു ദിവസം ഗ്രന്ഥശാലാവാരം ആഘോഷിച്ചു എല്ലാദിവസവും വിവിധസ്ഥലങ്ങളിൽവച്ച് പൊതുയോഗം കൂടുകയുണ്ടായി. ശ്രീ. എസ്സ്. തുളിദാസപ്പണിക്കർ ശ്രീ. എ അപ്പാവുനാടാർ ബി. എസ്സ്. സി. ശ്രീ. ഈ. ആറുമുഖംപിള്ള ശ്രീ. എസ്സ്. ആറുമുഖംപിള്ള ബി. എസ്സ്. സി. ശ്രീ. എം. മീനാക്ഷിനാഥപിള്ള എന്നിവർ ഓരോദിവസത്തേയും യോഗങ്ങളിൽ ആദ്ധ്യക്ഷംവഹിച്ചു.

### തലപ്പള്ളിത്താലൂക്കയ്യൂണിയൻ

തലപ്പള്ളിത്താലൂക്കിലെ ഗ്രന്ഥശാലാ സെക്രട്ടറിമാരുടേയും യൂണിയൻ കമ്മററിയുടേയും ഒരു സംയുക്തയോഗം ശ്രീ. വാടമ്പ് നാരായണൻ നമ്പൂതിരിയുടെ അദ്ധ്യക്ഷതയിൽ ആഗസ്റ്റ് 15—ാം തീയതി വടക്കാഞ്ചേരി പൊതു വായനശാലയിൽവച്ച് കൂടി ശ്രീ. എൻ. എസ്സ്. കുട്ടി സ്വാഗതപ്രസംഗം ചെയ്തു. താലൂക്കിലെ ഗ്രന്ഥശാലാ പ്രവത്തനം വികസിപ്പിക്കുന്നതിനുള്ള പല പദ്ധതികളും രൂപീകരിക്കുകയുണ്ടായി

### തിരുവല്ലാത്താലൂക്കയ്യൂണിയൻ

1—10—50—ൽ ചെങ്ങന്നൂർ ശങ്കരവിലാസം വായനശാലയിൽവച്ചു കൂടിയ പൊതുയോഗത്തിൽ സംഘംജനറൽ സെക്രട്ടറി ശ്രീ പി. എൻ. പണിക്കരും ഭരണസമിതിഅംഗം ഡാക്ടർ. പി. കെ. നാരായണപിള്ളയും സംബന്ധിക്കുകയുണ്ടായി.

### താലൂക്കപ്രതിനിധികളുടെ യോഗം

തോവാള, അഗസ്തീശ്വരം, എന്നീ താലൂക്കുകളിലെ ഗ്രന്ഥശാലാ പ്രതിനിധികളുടെ ഒരു യോഗം 4—10—50ൽ നാഗർകോവിൽ എസ്സ്. എം. ആർ. വി. ക്ലബ്ബിൽ വച്ചു കൂടി. സംഘം ജനറൽസെക്രട്ടറി ശ്രീ. പി. എൻ പണിക്കരും ട്രഷറർ ശ്രീ. എൻ. കേശവപിള്ളയും ഭരണസമിതി അംഗം ശ്രീ. എൻ. അഗസ്ത്യലിംഗംപിള്ളയും, ആർഗനൈസർ ശ്രീ. പി. വിശ്വനാഥനും, വിശേഷാൽ സംബന്ധിച്ചിരുന്നു തുടന്ന എസ്സ്. എം. ആർ. വി. ക്ലബ്ബ് കമ്മിററിയുടെ ഒരു യോഗവും നടക്കുകയുണ്ടായി.

### ആർഗനൈസറന്മാരുടെ റീജനൽ കാൺഫറൻസ്

20—9—50ൽ കോട്ടയം പബ്ലിക് ലൈബ്രറിയിൽവച്ച് വൈക്കം, കോട്ടയം, ചങ്ങനാശ്ശേരി, തിരുവല്ലാ, എന്നീ താലൂക്കുകളിലെ ആർഗനൈസറന്മാരുടെയും. 21—9—50ൽ മൂവാററുപുഴ പബ്ലിക

ലൈബ്രറിയിൽവച്ച് കുന്നത്തുനാട്, പറവൂർ, മൂവാററുപുഴ, തൊടുപുഴ, എന്നീ താലൂക്കുകളിലെ ആർഗനൈസറന്മാരുടേയും 13–9—50ൽ ആലുവാ Y. M C. A. ലൈബ്രറിയിൽവച്ച് കൊച്ചി, കണയന്നൂർ തൃശ്ശൂർ, മുകുന്ദപുരം തലപ്പിള്ളി എന്നീ താലൂക്കുകളിലെ ആർഗനൈസറന്മാരുടേയും ഓരോ റീജനൽ കാൺഫറൻസുകൾ നടത്തുകയുണ്ടായി. ജനറൽസെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ ആർഗനൈസറന്മാരുടെ പ്രവർത്തനത്തിനുള്ള നിർദ്ദേശങ്ങൾ നല്കി.

## തൊടുപുഴത്താലൂക്ക ഗ്രന്ഥശാലാ പ്രതിനിധികളുടെ യോഗം

22—9—50ൽ തൊടുപുഴ ശ്രീമൂലം രജതജൂബിലി സ്മാരക ഗ്രന്ഥശാലയിൽ വച്ചു കൂടി. യോഗത്തിൽ സംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ ആദ്ധ്യക്ഷം വഹിച്ചു. വായനശാലകൾ പൊതുജനസഹകരണം സമ്പാദിക്കുന്നതിനും യാതൊരുവിധമായ വ്യത്യാസചിന്തകളും പരിഗണിക്കരുതെന്നും വായനശാലകളിൽ കണക്കുകൾ വ്യക്തമായി സൂക്ഷിക്കണമെന്നും റിക്കാർട്ടുകൾ തയ്യാറാക്കുന്നതിൽ ശ്രദ്ധിക്കേണ്ട കാര്യങ്ങളേയുംമററും ശ്രീ. പണിക്കർ പ്രതിപാദിക്കുകയുണ്ടായി ശ്രീ. ജോസഫ് തലയാർ B. A B. L. പ്രസിഡൻറായും വക്കി വൈസ്പ്രസിഡൻറായും, വക്കീസ് സെക്രട്ടറിയായും സ്ഥലം സ്കൂൾ ഇൻസ്പെക്ടർ ഉൾപ്പെടെ ഒരു കമ്മററിയെ തെരഞ്ഞെടുത്തു ശ്രീമൂലം സിൽവർജൂബിലി വായനശാലയുടെ കമ്മിററിയോഗം ശ്രീ ലൂക്കാ വക്കിയുടെ അദ്ധ്യക്ഷതയിൽ കൂടി വായനശാലയുടെ പുരോഗതിക്കാവശ്യമായ നിശ്ചയങ്ങൾ ചെയ്തു:

# ഗ്രന്ഥശാലാപ്രസ്ഥാനത്തെപ്പററി

### വൈസ്ചാൻസലർ ശ്രീ. നന്ദൻമേനോൻ

എൻെറ വിദ്യാർത്ഥിജീവിതംമുതൽ ഞാൻ ഗ്രന്ഥശാലാപ്രസ്ഥാനത്തിൽ സമുത്സുകനാണ്. അധ്യാപകവൃത്തിയിൽ ഏർപ്പെട്ടു ഇൻഡ്യയുടെ പല പ്രവിശ്യകളിലും സഞ്ചരിക്കുവാനും ദീർഘകാലം താമസിക്കുവാനും എനിക്ക് അവസരംഉണ്ടായിട്ടുള്ളതു കൂടാതെ പാശ്ചാത്യരാജ്യങ്ങളിൽ പലതും വിദ്യാവിഷയകമായി സന്ദർശിക്കുവാനുള്ള സന്ദർഭവും എൻെറ ജീവിതത്തിൽ ഉണ്ടായിട്ടുണ്ട്. ഈ സന്ദർഭങ്ങളിലെല്ലാം ഞാൻ ഓരോ പ്രദേശത്തെയും രാജ്യത്തെയും ഗ്രന്ഥശാലാപ്രവർത്തനം സശ്രദ്ധം മനസ്സിലാക്കുവാൻ യത്നിച്ചിട്ടുണ്ട്. എൻെറ അനുഭവും അറിവും അനുസരിച്ചുനോക്കുമ്പോൾ തിരു-കൊച്ചി സംസ്ഥാനത്തിൽ ഇന്നു അതീവമായിരിക്കുന്ന ഗ്രന്ഥശാലാപ്രവർത്തനം മാതൃകാപരവും ഈ ജനകീയയുഗത്തിൽ വിശേഷിച്ചും പ്രയോജനപ്രദവും ആണെന്നു അഭിപ്രായപ്പെടുവാൻ എനിക്കു അതിയായ സന്തോഷമുണ്ട്. നമ്മുടെ സംസ്ഥാനത്തിലെ ഗ്രന്ഥശാലാസംഘടനയെപ്പററി അടുത്തകാലത്തു യൂണസ്കോയുടെ ഒരു യോഗത്തിൽ സംബന്ധിച്ചപ്പോഴ് എനിക്ക് സാഭിമാനം പ്രസ്താവിക്കാൻകഴിഞ്ഞിട്ടുണ്ടെന്നുള്ള വസ്തുതയും ഞാൻ ഇവിടെ അനുസ്മരിച്ചുകൊള്ളുന്നു.

## ബുക്കുസെലക്ഷൻ കമ്മിററി

ലൈബ്രറികളിൽ അവശ്യം ഉണ്ടായിരിക്കേണ്ട പുസ്തകങ്ങൾ തെരഞ്ഞെടുക്കുന്നതി

നുള്ള "ബുക്ക്സെലക്ഷൻകമ്മിററി" തെരഞ്ഞെടുത്ത പുസ്തകങ്ങളുടെ ലിസ്ററ് സംഘം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. പുസ്തകലിസ്റ്റിനു എട്ടണയാണു വില. കമ്മിററി ഇപ്പോഴും പുസ്തകങ്ങൾ പരിശോധിച്ചുകൊണ്ടിരിക്കയാണ്. അംഗീകരിക്കുന്ന പുസ്തകങ്ങളുടെ ലിസ്ററ് അപ്പോഴപ്പോഴായി പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും. കമ്മിററി അംഗങ്ങളുടെ മേൽവിലാസം ചുവടെ ചേക്കുന്നു. ഗ്രന്ഥകാരന്മാരും പ്രസാധകരും ബുക്കുഡിപ്പോക്കാരും പുസ്തകങ്ങളുടെ ഓരോ പ്രതിവീതം കമ്മിററി അംഗങ്ങൾക്കു അയച്ചുകൊടുക്കണമെന്നു താല്പര്യപ്പെടുന്നു.

1. ഡാക്ടർ പി. ജെ. തോമസ് മാറമ്പിള്ളി Ao. പെരുമ്പാവൂർ.
2. ജി. ശങ്കരക്കുറുപ്പ് എറണാകുളം.
3. ജോസഫ് മുണ്ടശ്ശേരി തൃശ്ശൂർ.
4. കൈനിക്കര കുമാരപിള്ള തിരുവനന്തപുരം.
5. കെ. ദാമോദരൻ പേട്ട.
6. സെക്രട്ടറി തിരു-കൊച്ചി ഗ്രന്ഥശാലാസംഘം തിരുവനന്തപുരം.

## അനുശോചനം

ഗ്രന്ഥശാലാസംഘത്തിന്റെ ഉപരക്ഷാധികാരിയായിരുന്ന ശ്രീ. ററി. സി. രവിവർമ്മ വലിയരാജാ (നീലേശ്വരം) അവർകളുടെ നിര്യാണത്തിൽ സംഘത്തിനുള്ള ആത്മാർത്ഥമായ അനുശോചനം രേഖപ്പെടുത്തിക്കൊള്ളുന്നു.

# താലൂക്കുസെൻട്രൽലൈബ്രറി സംബന്ധിച്ച് പ്രവർത്തകസമിതി അംഗീകരിച്ച തീരുമാനങ്ങൾ

### 1. യോഗ്യതകൾ

a. (1) താലൂക്കുസെൻട്രൽ ലൈബ്രറിയിൽ ഒരു റഫറൻസ് സെക്ഷൻ ഉണ്ടായിരിക്കണം.

b. (2) ചിൽഡ്റൻസ് സെക്ഷനും വിമൻസ് സെക്ഷനും പ്രത്യേകം പ്രത്യേകം ഉണ്ടായിരിക്കേണ്ടതാണ്.

3. കുറഞ്ഞപക്ഷം ഒരു ലൈബ്രേറിയനേയും രണ്ടു അററൻഡർമാരേയും ശമ്പളത്തോടുകൂടി നിയമിച്ചിരിക്കണം.

4. പരിപൂർണ്ണമായ ഉടമസ്ഥാവകാശമുള്ള സ്വന്തം കെട്ടിടം ഉണ്ടായിരിക്കണം.

### 2. നടത്തിപ്പ്

1. താലൂക്കു സെൻട്രൽലൈബ്രറി തിരു: കൊച്ചി ഗ്രന്ഥശാലാസംഘം തയ്യാറാക്കുന്ന ഒരു ഭരണഘടന അനുസരിച്ച് നടത്തപ്പെടേണ്ടതാണ്.

2. താലൂക്കിലെ ഇതരഗ്രന്ഥശാലകളെ അംഗങ്ങളായി ചേർക്കുവാനും, അവയ്ക്കു പുസ്തകങ്ങൾ വിതരണം ചെയ്യുവാനും ഭരണഘടനയിൽ വ്യവസ്ഥ ചെയ്യേണ്ടതാണ്.

3. അംഗഗ്രന്ഥശാലകൾക്കു വാങ്ങുവാൻ കഴിവില്ലാത്തതരത്തിലുള്ള വിലകൂടിയ ഗ്രന്ഥങ്ങളുടെ മൂന്നു പ്രതികൾ വിതമെങ്കിലും കേന്ദ്രഗ്രന്ഥശാലയിൽ സംഭരിക്കേണ്ടതാണ്.

4. സ്പെഷ്യൽഗ്രാൻറായി ലഭിക്കുന്ന തുക, അതിനു സമമായി പിരിച്ചെടുക്കുന്ന തുക, എന്നിവയുടെ 50 ശതമാനത്തിൽ കുറയാ

ത്ത തുക സാമാന്യഗ്രന്ഥങ്ങൾക്കായും 80 ശതമാനത്തിൽ കുറയാത്ത തുക റഫറൻസ് പുസ്തകങ്ങൾക്കായും ബാക്കിത്തുക ഉപകരണങ്ങൾ, റേഡിയോസെററ മുതലായവയ്ക്കായും വിനിയോഗിക്കേണ്ടതാണ്.

5. സെൻട്രൽ ലൈബ്രറിയുടെ ഭരണം ഒരു കമ്മിററിമുഖേന നടത്തേണ്ടതും, സംഘം നിർദ്ദേശിക്കുന്നവിധം കമ്മിററിയെ സംഘടിപ്പിക്കേണ്ടതുമാണ്.

6. കേന്ദ്രലൈബ്രറിയിൽ വിജ്ഞാനവിതരണത്തിനാവശ്യമായ പരിപാടികൾ നടത്തപ്പെടേണ്ടതാണ്,

7. കേന്ദ്രലൈബ്രറിയുടെ ആഭിമുഖ്യത്തിൽ പ്രതിവർഷം ഒരു ഗ്രന്ഥശാലാവാരം ആഘോഷിക്കേണ്ടതാണ്.

---

## തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ഭരണസമിതി



# ഗ്രന്ഥാലോകം

മാസികയ്ക്കുള്ള ലേഖനങ്ങൾ, അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങൾ രണ്ടു (പ്രതികൾ) മണിയാർഡറുകൾ, അപേക്ഷകൾ, മററു എഴുത്തുകുത്തുകൾ മുതലായവ 'മാനേജർ ഗ്രന്ഥാലോകം തിരു-കൊച്ചി ഗ്രന്ഥശാലാസംഘം തിരുവനന്തപുരം' എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

മാനേജർ,

ടി. എൻ. ഗോപിനാഥൻ നായർ ബി. എ.


Printed and Published by P. N. Panikkar for the Travancore Cochin Grandhasala Samgham
at the P. K. Memorial Press, Vazhuthacaud, Trivandrum.